Reg. No. M. 453. T. 41. License No 33. Dated 18th June 1926.

# ഭാഷാപോഷിണി

## ചിത്രമാസിക.

"വിദ്യാധനം സർവ്വധനാൽ പ്രധാനം"



ഹന്ത! സൗന്ദര്യമേ നാരിതൻമെയ്ചേർന്നാ-
ലെന്തെന്തു സൗഭാഗ്യം സാധിക്കാ നീ!

Price 2 As. THE BHASHA POSHINI ILLUSTRATED MONTHLY. വില 2 അണ.

VOL. 44. THIRUVALLA-VRISCHIGOM 1115. NO. 4.

License No 33. Dated 18th June 1926. Reg. No. M. 153. T-41.



# വിഷയവിവരം.



## അടുത്ത ലക്കത്തിൽ

റാവുസാഹിബ് മഹാകവി ഉള്ളൂർ അവർകളുടെ ഒരു സാഹിത്യസംഭാവന.

* * * * * * *

കേരളത്തിലെ സുപ്രസിദ്ധ ഗണിതശാസ്ത്രജ്ഞനായ ബ്രഹ്മശ്രീ പുലിയൂർ പുരുഷോത്തമൻ നമ്പൂതിരി അവർകളുടെ ഗണിതപരിഷ്ക്കാരം.

* * * * * * *

പ്രസിദ്ധനാകുവാൻ കൊതിക്കാത്ത ഒരു രസികൻ കഥാകൃത്തുണ്ടു്: വക്കീൽ മി: കെ. എൻ. കേശവൻ, മാവേലിക്കര—വികാരവിപ്ലവമുണ്ടാക്കുന്ന അദ്ദേഹത്തിന്റെ ഒന്നാന്തരം ചെറുകഥ പ്രതീക്ഷിക്കുക.

* * * * * * *

"അന്ത്യസന്ദർശനം"—കരുണരസപ്രധാനമായ വേറൊരു ചെറുകഥ—എൻ. കെ. തോമ്മസ്സ് ബി. ഏ.

* * * * * * *

ആരെയാണു പൂജിക്കേണ്ടതു്?—ശാസ്ത്രി മഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠനുണ്ണി.

* * * * * * *

ക്രൂരനുണ്ടാകുന്നതിനു കാരണം: ഉദരരോഗത്തിനു് ഒററമൂലി—ഡാക്ടർ ഐക്രോയിഡ്.

* * * * * * *

പാലിന്റെ ഔഷധഗുണം—പറവൂർ കെ. ഗോപാലപിള്ള.

മുതലായി ശ്രദ്ധേയങ്ങളും രസകരങ്ങളുമായ അനേക ലേഖനങ്ങളും കവിതകൾ ചിത്രങ്ങൾ മുതലായവയുമുണ്ടായിരിക്കും.

# ഭാഷാപോഷിണി

## ചിത്രമാസിക.

ഭാഷാദോഷമശേഷമീഷലകലെപ്പേഷിക്കുവാൻ ശേഷിയും-ഭേഷാകും ധിഷണാവിശേഷവുമെഴും ദോഷജ്ഞഭൂഷായിതാ
ഏഷാതോഷദവേഷഭാഷണചണാ സോൽകർഷപോഷം ചിരം-“ഭാഷാപോഷിണി”ശേഷയായി കരുണോന്മേഷാൽ വിളങ്ങീടണം.

പുസ്തകം 44 } 1115 വൃശ്ചികം. { ലക്കം 4.


## ‘എന്നോടു ചോദിക്കേണ്ട.’

(വെണ്ണിക്കുളം)

ചൂടേററു വാടിപ്പോകും
പനിനീരലരിൻെറ
പാടലകാന്തിയെങ്ങെ-
ന്നെന്നോടു ചോദിക്കേണ്ട.
വന്നുചേരുകയല്ലി-
ചെയ്‌വതശ്ശോഭാപൂരം
നിന്നലൌകികമായ
സർവ്വാംഗസൌന്ദര്യത്തിൽ.
ശ്രീകരം മധുകാലം
പോകവേ, ലോകോൽകൃഷ്ട-
കോകിലാലാപമെങ്ങെ-
ന്നെന്നോടു ചോദിക്കേണ്ട.
വന്നു ചേരുകയാണാ-
വാസന്തരമ്യോൽഘോഷം
സുന്ദരീലലാമമേ!
നിൻഗളനാളത്തിങ്കൽ.
കതിരും വിശിക്കൊണ്ടു
വിണ്ണിൽനിന്നൊരി,ഞ്ഞല്ലി-
ലുതിരും താരകമെങ്ങെ-
ന്നെന്നോടു ചോദിക്കേണ്ട.
ക്ഷണമത്തേജഃപുഞ്ജം
നിന്മൃദുഹാസത്തിങ്ക-
ലണവൂ; മണൽത്തിട്ടിൽ
ചിന്നിയ വൈരംപോലെ.
മന്നിൽനിന്നൊരുകാല-
മോമനേ! മായും ഞാനും;
നിന്നിലെൻ സർവ്വസ്വവു-
മീവിധം ലയിച്ചെങ്കിൽ!!

# മന്ത്രംകൊണ്ടു വിഷമിറങ്ങുമോ?

## വിഷവൈദ്യവും ഔഷധപ്രയോഗവും.

(നിലമ്പൂർ മാനവേദൻ വലിയരാജാവു്)

ഇപ്പോൾ കുറെ കാലമായി ആയുർവേദചികിത്സ മാഞ്ഞുമറഞ്ഞും പാശ്ചാത്യവൈദ്യശാസ്ത്രം അഭിവൃദ്ധി പ്രാപിച്ചും വരുന്നതുകണ്ടു് ഏതുവൈദ്യമാണു ഇന്ത്യാക്കാൎക്കു ഉത്തമമെന്നു തീരുമാനിക്കാൻ ഒരു കമ്മീഷൻ നിയമിക്കപ്പെട്ടിരുന്നു. കമ്മീഷന്റെ അന്വേഷണഫലമായി ഇപ്പോൾ ഇന്ത്യൻ ജനതയിൽ അഞ്ചു ശതമാനം മാത്രമേ പാശ്ചാത്യവൈദ്യചികിത്സയിലുൾപ്പെട്ടിട്ടുള്ളു എന്നും ബാക്കിയുള്ളവർ നാട്ടുചികിത്സയിലാണെന്നും കണ്ടുപിടിക്കുന്നതിന്നു സാധിച്ചു. അതു മുതൽക്കു് ആയുൎവ്വേദചികിത്സയുടെ പ്രാധാന്യം മനസ്സിലാക്കി അതിന്റെ അഭിവൃദ്ധിമാൎഗ്ഗങ്ങളെ ആരായുവാൻ ആരംഭിച്ചിട്ടുണ്ടു്. ആയുർവേദശാസ്ത്രത്തിൽ നാട്ടുരാജാക്കന്മാൎക്കുള്ള വിശ്വാസവും ജ്ഞാനവും കാരണമായി ഇതു് അഭിവൃദ്ധി പ്രാപിക്കുവാൻ നാട്ടുരാജ്യങ്ങളിലാണു് ഏററവും സൌകൎയ്യമുള്ളതു്. നാട്ടുരാജ്യങ്ങളിൽ ഇതു അഭിവൃദ്ധി പ്രാപിച്ചതിന്നുശേഷമേ ബ്രിട്ടീഷിന്ത്യയിൽ ഇതഭിവൃദ്ധിപ്പെടുകയുള്ളു എന്നകാൎയ്യം നിസ്തൎക്കമാണു്. കേരളത്തിൽ തന്നെ തിരുവിതാംകൂറിലും കൊച്ചിയിലുമാണു് ഈ ശാസ്ത്രത്തിന്നു ഗവൎമ്മേന്റിന്റെ വലുതായ സഹായം ലഭിക്കുന്നതു. വിഷവൈദ്യശാസ്ത്രത്തിൽ പറയുന്ന മരുന്നുകൾ തിരിച്ചറിയുന്നതിന്നു വലിയ പ്രയാസം നേരിടുന്നുണ്ടു്. അതിനെ പരിഹരിക്കാനായി നമ്മുടെ നാട്ടിൽ മരുന്നുകൾ വേരോടുകൂടി നട്ടുവളൎത്തുവാൻ തുടങ്ങിയിട്ടുള്ളതു സന്തോഷകരമാണു്.

വിഷവൈദ്യം ഇന്നത്തെ കാലത്തേക്കു പരിപൂൎണ്ണമായവിധം ഉപകാരപ്രദമായിത്തീരണമെങ്കിൽ "മന്ത്ര"ത്തേക്കാൾ കൂടുതൽ പ്രധാന്യം 'മരുന്നി'ന്നു കൊടുക്കേണ്ടതാണു്. ജനങ്ങൾ മരുന്നിനേക്കാൾ കൂടുതൽ മന്ത്രത്തിൽ വിശ്വസിച്ചിരുന്നു. പക്ഷെ മന്ത്രങ്ങൾ വൈദ്യനെ ആശ്രയിച്ചാണിരിക്കുന്നതു്. വൈദ്യൻ മന്ത്രങ്ങളാൽ സിദ്ധനായിട്ടുണ്ടെങ്കിൽ മാത്രമേ അതു ഫലപ്രദമായിത്തീരുകയുള്ളു. പഠിപ്പു വൎദ്ധിച്ചിട്ടുള്ള ഇക്കാലത്തു് മന്ത്രം ഫലപ്രദമായി തീരുമോ എന്നുതന്നെ ജനങ്ങൾ സംശയിക്കാൻ തുടങ്ങിയിട്ടുണ്ടു്. മന്ത്രങ്ങളിൽ സിദ്ധി സമ്പാദിക്കുവാൻ എല്ലാവൎക്കും സാധ്യമല്ല. സിദ്ധി സമ്പാദിച്ചിട്ടുള്ളവർ അതുപയോഗിക്കണമെന്നു തന്നെയാണു് എന്റെ അഭിപ്രായം.

പരേതനായ കൊച്ചുണ്ണിതമ്പുരാൻ തിരുമനസ്സുകൊണ്ടു് മരുന്നുകൾ മാത്രം ഉപയോഗിച്ചു് വിഷം ഇറക്കാമെന്നു് പ്രത്യക്ഷമാക്കിത്തന്നിട്ടുണ്ടു്. അതുകൊണ്ടു മന്ത്രപ്രാധാന്യത്തെ ഉപേക്ഷിച്ചു് നാം ഔഷധ പ്രാധാന്യത്തെ സ്വീകരിക്കേണ്ടിയിരിക്കുന്നു. ഒരു പദ്ധതി രൂപീകരിച്ചു പ്രവൎത്തിക്കണം. ആയുൎവേദത്തിന്നു സ്ക്കൂളുകൾ സ്ഥാപിച്ചിട്ടുള്ളതുപോലെ വിഷവൈദ്യം പഠിപ്പിക്കുന്നതിന്നും പാഠശാലകൾ സ്ഥാപിക്കേണ്ടതാണു്. വിഷവൈദ്യന്മാർ റജിസ്റ്റർചെയ്തു റിക്കാൎഡുണ്ടാക്കണം. മേലിൽ നല്ല വൈദ്യന്മാരെ സൃഷ്ടിക്കുന്നതിന്നുള്ള മാൎഗ്ഗങ്ങൾ തേടണം. വിഷവൈദ്യത്തെ ഔഷധരൂപത്തിൽ പാഠശാലകളിൽ പഠിപ്പിക്കുന്നതിന്നു പുറമെ മന്ത്രസിദ്ധിയുള്ളവരെ തേടിപ്പിടിച്ചു് അവരുടെ കീഴിൽ മന്ത്രമഭ്യസിപ്പിച്ചു് അതിന്നും പ്രചാരമുണ്ടാക്കേണ്ടതാണു്. ഇന്നു യോഗാഭ്യാസം ശീലിപ്പിക്കുന്ന അനവധി ആശ്രമങ്ങളുണ്ടു്. എന്തുകൊണ്ടു വിഷവൈദ്യമന്ത്രസിദ്ധിക്കതു ചെയ്തുകൂടാ? പാഠശാലവഴി ഓരോരുത്തരെ ഓരോ മന്ത്രത്തിലെങ്കിലും സിദ്ധിയുള്ളവരാക്കിത്തീൎക്കേണ്ടതാണു്.

പക്ഷെ ഔഷധങ്ങൾക്കു അധികം പ്രാധാന്യം കൊടുക്കണമെന്നു് ഞാൻ പറഞ്ഞല്ലൊ. അതുകൊണ്ടു വൈദ്യന്നു മരുന്നുകളെക്കുറിച്ചുള്ള വിശാലജ്ഞാനമുണ്ടായിരിക്കേണ്ടതത്യാവശ്യമാണു്. ത്രിദോഷസ്ഥിതി മനസ്സിലാക്കി അതാതിന്നു പററിയ ഔഷധങ്ങളെക്കൊണ്ടു സന്ദൎഭോചിതം ചികിത്സിക്കുന്നതിന്നുള്ള അറിവും സമ്പാദിച്ചിരിക്കണം.

—*—

# രാജാധിപത്യത്തിന്റെ മാധുര്യം.

## അതനുഭവപ്പെടുന്നതെപ്പോൾ?

(എം. വി. നാരായണയ്യർ. ബി. ഏ)

കനകനിർമ്മിതമായ കൂടു്, മധുമധുരമായ ഭക്ഷ്യവിഭവങ്ങൾ, പ്രേമമസൃണമായ ശുശ്രൂഷ, സരസമായ സംഭാഷണസൗകര്യം, എന്നുവേണ്ടാ സകലവിധ സുഖാനുഭവങ്ങളുമുണ്ടെങ്കിലും ഒരു പക്ഷിക്കു് ശൂന്യവും ശത്രുനിബിഡവുമായ വനപ്രദേശത്തു സ്വാതന്ത്ര്യമായി വിഹരിക്കുന്നതിനാണു താല്പര്യം. അതിനാൽ മനുഷ്യനും ബന്ധനം തിക്തമായും, സ്വാതന്ത്ര്യം മധുരമായും തോന്നുന്നതു സ്വാഭാവികമാണു്. പൗരസമത്വം, പൗരസ്വാതന്ത്ര്യം, സ്വയംഭരണം മുതലായ രാഷ്ട്രീയാദർശങ്ങൾ സകല ജനങ്ങൾക്കും കർണ്ണാമൃതമാണു്. അവയിൽ ജനസാമാന്യം ദർശിക്കുന്ന സ്വർഗ്ഗസുഖം മോക്ഷത്തേക്കാൾ കാമ്യമാണെന്നു തോന്നിപ്പോകും. എന്നാൽ സ്വാതന്ത്ര്യത്തിന്റെ യഥാർത്ഥരൂപമെന്തെന്നു മനസ്സിലാകുമ്പോൾ അതിൽനിന്നു പ്രതീക്ഷിക്കുന്ന ആനന്ദം വെറും സ്വപ്നതുല്യമാണെന്നു ബോധപ്പെടും. താത്വികചിന്തകനും മഹാകവിയുമായ രവീന്ദ്രനാഥടാഗോർ അഭിപ്രായപ്പെടുന്നതു് സ്വാതന്ത്ര്യംവെറും മിഥ്യയാണെന്നാത്രേ. പഞ്ചേന്ദ്രിയ സംഘടിതമായ ശരീരത്തിനുള്ളിൽ ഗോപനം ചെയ്തിരിക്കുന്ന ആത്മാവു് അസ്വതന്ത്രമാണു്. നാം നിവസിക്കുന്ന ഭൂഗോളം സൂര്യചന്ദ്രാദി ജ്യോതിർഗ്ഗോളങ്ങളുടെയും മററനേകം പ്രകൃതിശക്തികളുടെയും അടിമത്വത്തിലാണു സ്ഥിതിചെയ്യുന്നതു്. ബുദ്ധിശക്തിക്കു് സർവ്വവുമധീനമാണെന്നഭിമാനിക്കുന്ന മനുഷ്യൻതന്നെ രോഗാണുക്കളുടേയും അനേകം ഭയങ്കര വിപത്തുകളുടെയും അപ്രതീക്ഷിതമായ ആക്രമണത്തിനു വിധേയനാണു്. ആ സ്ഥിതിക്കു യഥാർത്ഥസ്വാതന്ത്ര്യമെവിടെ? സ്വാതന്ത്ര്യത്തൃഷ്ണയോടുകൂടി മനുഷ്യൻ ആഗ്രഹിക്കുന്നതു് ഏതോ, ഒരു ദുസ്വാതന്ത്ര്യം മാത്രമാണു്.

പ്രജായത്തഭരണമാണു് പൗരസ്വാതന്ത്ര്യത്തിന്റെ ലക്ഷ്യം. അതിൽ എന്തൊരു സ്വാതന്ത്ര്യമാണു് ലഭ്യമാകുന്നതു്. തോന്നിയതുപോലെ ജീവിക്കുന്നതിനു് ആർക്കും കഴികയില്ല. ഏതു ഭരണക്രമത്തിലും ജനങ്ങൾ ചില നിശ്ചിത നിയമങ്ങൾക്കു വിധേയരാണു്. ഒരു രാജ്യത്തിലെ ഓരോ വ്യക്തിയുടെയും അഭിപ്രായഗതി അറിഞ്ഞു് ഭരണം നടത്തുന്നതു് ഒരു ഭരണയന്ത്രത്തിനും സാധ്യമല്ല. തിരഞ്ഞെടുക്കപ്പെട്ട ജന പ്രതിനിധികളുടെ ചരടുവിദ്യയിലാണു് ഭരണയന്ത്രം പ്രവർത്തിക്കുന്നതു്. മനുഷ്യസഹജമായ സ്വാർത്ഥതയാണു് ഭരണസമിതിയിലും നടമാടുന്നതു്. നിയോജകമണ്ഡലങ്ങളിൽ വിജയം നേടുന്നതുതന്നെ സ്വാർത്ഥലാഭത്തിനുവേണ്ടിയാണെന്നു്, തിരഞ്ഞെടുപ്പുകാലത്തു പ്രത്യക്ഷമാകുന്ന ജാള്യവും സ്വാധീനശക്തിയും തെളിയിക്കുന്നുണ്ടു്, ഒരു വിദഗ്ദ്ധരാഷ്ട്രീയ നേതാവായിരുന്ന ബർക്കു് പറയുന്നതു് തിരഞ്ഞെടുപ്പുകൊണ്ടു് ഒരിക്കലും അന്വർത്ഥമായ പ്രാതിനിധ്യം ലഭിക്കുകയില്ലെന്നാണു്. എന്തുകൊണ്ടെന്നാൽ അസ്ഥിരമതികളായ പൊതുജനങ്ങളുടെ അഭിപ്രായത്തിനു് ഏകീകരണമുണ്ടാകുന്നതു് ദുസ്സാധമത്രേ. ഇങ്ങനെ യഥാർത്ഥ പ്രാതിനിധ്യം തന്നെയില്ലാതെ രൂപവൽകൃതമാകുന്ന നിയമസമിതികളിൽ പാസ്സാക്കപ്പെടുന്ന നിശ്ചയങ്ങളും സ്വാധീനശക്തിയുള്ള ചില വ്യക്തികളുടെ ഇംഗിതാനുസരണം മാത്രമായിരിക്കും. അവിടെ ഭൂരിപക്ഷത്തിനാണു വിജയം. ഭൂരിപക്ഷാഭിപ്രായം മാനദണ്ഡമാക്കുന്നതുതന്നെ ന്യൂനപക്ഷീയന്മാർക്കും അവരുടെ അഭിപ്രായങ്ങൾക്കും ബാധകമാണു്. അപ്പോൾ രാജ്യക്ഷേമത്തിനു പൊതുവെ ഹാനിയാണു സംഭവിക്കുന്നതു്.

മസൃണമായ പന്ഥാവിൽകൂടി മന്ദമായി ചരിക്കുന്ന ഭരണചക്രത്തിന്റെ ദൈനംദിനമായ സാമാന്യഗതിക്കു് പ്രജായത്തഭരണവും നിയമസമിതികളിലേ നിശ്ചയങ്ങളും അനുകൂലമായിരിക്കാം. എന്നാൽ അപ്രതീക്ഷിതങ്ങളായ പ്രതിബന്ധങ്ങളേ തരണം ചെയ്യേണ്ട സന്ദർഭമുണ്ടാകുമ്പോൾ പ്രമേയാവതരണത്തിനോ വാദപ്രതിവാദത്തിനോ സമയവും സൗകര്യവുമില്ല. പ്രകൃതിവൈപരീത്യംകൊണ്ടോ മഹായുദ്ധങ്ങൾ മൂലമോ രാജ്യത്തിനുണ്ടാകുന്ന വിപത്തുകൾക്കു് സമയോചിതമായ തീരുമാനംചെയ്തു് ജനക്ഷേമം പാലിക്കുന്നതിനു് ഒരു ഏകാധിപതിക്കു മാത്രമേ കഴികയുള്ളു. വായുംപിളന്നു് ആക്രമണത്തിനു വരുന്ന ശത്രുവിനോടെതിരിടുകയോ സന്ധിയാലോചന ചെയ്കയോ ചെയ്യുന്നതു് പെട്ടെന്നു വേണ്ടതാണു്. ഒരു സമിതിയുടെ ആലോചനയ്ക്കു വിഷയീഭവിച്ചു് ദീർഘമായ വാദകോലാഹലത്തിനുശേഷം ഭൂരിപക്ഷാഭിപ്രായമുണ്ടാകുമ്പോഴേയ്ക്കും ശത്രുക്കൾ രാജ്യം ആക്രമിച്ചു കഴിയും. അബദ്ധമെങ്കിലും സുബദ്ധമെങ്കിലും പെട്ടെന്നു പ്രവർത്തിക്കുന്നതിനു് ഒരാൾ ചുമതലപ്പെടുകയാണു് രാജ്യത്തിനു ക്ഷേമകരമായിട്ടുള്ളതു്. ഇക്കാരണത്തിനാലാണു് പാശ്ചാത്യരാജ്യങ്ങളിൽ ജനകീയഭരണത്തിനുവേണ്ടി വാദിച്ചിട്ടുള്ളവരെല്ലാം ഒടുവിൽ ഏകാധിപത്യം അവലംബിച്ചതു്. നെപ്പോളിയൻ, ജൂലിയസു സീസർ, മുതലായവർ ഈ തത്വത്തിനു സാക്ഷ്യം വഹിക്കുന്നു. ഒരു ഗൃഹമായാലും ഏകശാസനയ്ക്കു മാത്രമേ കുടുംബക്ഷേമം നിലനിർത്താൻ കഴികയുള്ളു.

ആപൽഘട്ടങ്ങളിലാണു് രാജാധിപത്യത്തിന്റെ മാധുര്യം അനുഭവമാകുന്നതു്. സ്വാധീനശക്തിയുള്ള ദുർമ്മോഹികളുടെയും, സംഖ്യാബലമുള്ള സമുദായങ്ങളുടെയും, എല്ലാററിനും പുറമേ ശത്രുരാജ്യങ്ങളുടെയും ബലിഷ്ഠഹസ്തങ്ങളിൽനിന്നു് രാജ്യത്തേയും അശരണരായ സാധുക്കളേയും രക്ഷിക്കുന്നതിനു് ഏകാധിപത്യം തന്നെയാണുപ്രാഗത്ഭമാകുന്നതു്. അമേരിക്കൻ ഐക്യനാടുകളിലും ബ്രിട്ടനിലും ജനകീയഭരണം വിജയപ്രദമായി നടക്കുന്നതു്, ആ രണ്ടുസ്ഥലങ്ങളിലെയും ഭരണക്രമം ഏകാധിപത്യത്തിന്റേയും പ്രജാധിപത്യത്തിന്റേയും ഒരു സമ്മിശ്രരൂപമാകയാലാണു്.

പാരമ്പര്യമായി കിരീടാവകാശം ലഭിച്ചുവരുന്ന രാജകുടുംബത്തിൽ ജനിച്ചവരുന്നു് സിംഹാസനാരൂഢരാകുന്ന രാജാക്കന്മാർ, ജനപ്രാതിനിധ്യംകൊണ്ടുയരുന്ന ഏകാധിപതികളേക്കാൾ ശ്രേഷ്ഠന്മാരാണു്. രാജാവിനുജന്മസിദ്ധമായി പല മഹത്വങ്ങളുമുണ്ടു് വിശാലവീക്ഷണം, ഔദാര്യം, ധൈര്യം പ്രതിഭാവിലാസം, പ്രജാവാത്സല്യം മുതലായ ഗുണങ്ങൾ നൈസർഗ്ഗികമായി ലഭിച്ചിട്ടുള്ള രാജാക്കന്മാർക്കു് ഭരണവിഷയമായി ഒരു സ്വാഭിപ്രായ

സ്ഥൈര്യവും ധർമ്മബോധവും ഉണ്ടായിരിക്കും. പുത്രനിർവ്വിശേഷമായി പ്രജകളെ സ്നേഹിക്കുന്ന ആ സാർവ്വഭൗമന്മാർ എപ്പോഴും കാംക്ഷിക്കുന്നതു് ജനക്ഷേമവും, അവരുടെ ഹാർദ്ദമായ ഭക്തിയുമായിരിക്കും. നേരെമറിച്ചു് സ്വാധീനശക്തികൊണ്ടു പെട്ടെന്നായരുന്ന ഏകാധിപതികൾ സ്വാർത്ഥലോലുപന്മാരും കീർത്തിക്കുവേണ്ടിമാത്രം ഭരണം നടത്തുന്നവരുമായിരിക്കും. ജനങ്ങൾക്കുണ്ടാകുന്ന സങ്കടങ്ങൾ അവരുടെ സ്ഥാനത്തെയല്ലാതെ ഹൃദയത്തെ ബാധിക്കുന്നില്ല. അവരുടെ തീരുമാനങ്ങൾ ബുദ്ധിശക്തിയെയല്ലാതെ രാജ്യക്ഷേമതല്പരതയെ തെളിയിക്കാറില്ല. പെട്ടെന്നു നേരിടുന്ന ആപൽഘട്ടങ്ങളിൽ എന്തെങ്കിലുമുടനടി പ്രവർത്തിക്കുന്നതിനുള്ള ധൈര്യവും രാജാവിനു മാത്രമേ ഉണ്ടായിരിക്കയുള്ളു. ഒരു ജനപ്രതിനിധിക്കാണെങ്കിൽ ജനങ്ങളുടെ അഭിപ്രായമറിയുന്നതിനും, വിദഗ്ദ്ധാഭിപ്രായമന്വേഷിക്കുന്നതിനും, ഭൂരിപക്ഷസമ്മതിലഭിക്കുന്നതിനും ശ്രമിക്കണം. ക്ഷാമം, യുദ്ധം മുതലായ പരീക്ഷണഘട്ടങ്ങളിൽ രാജ്യഭരണത്തിന്റെ ആസ്വാദ്യത വ്യക്തമാകുന്നതാണു്.

ഏതുമാനദണ്ഡമനുസരിച്ചു നോക്കിയാലും രാജ്യാധിപത്യമാണു് രാജ്യക്ഷേമത്തിനു യോജിച്ചതെന്നു വ്യക്തമാകും. വിശിഷ്യ തിരുവിതാംകൂർ രാജകുടുംബാംഗങ്ങളുടെ പ്രജാവാത്സല്യവും, പൗരാവലിയുടെ നിസ്സീമമായ രാജഭക്തിയും അത്യന്തം സ്തുത്യർഹങ്ങളാണു്. സാമുദായിക പരിഷ്കരണവിഷയത്തിൽ ഒരു തികഞ്ഞ മതാദ്ധ്യക്ഷനെപ്പോലെയും, വിദ്യാഭ്യാസ പരിലാളനത്തിൽ ഒരു മഹാപണ്ഡിതനെപ്പോലെയും, രാജ്യത്തിന്റെ ബാഹ്യവുമാഭ്യന്തരവുമായ ഭരണയന്ത്രനേതൃത്വത്തിൽ ഒരു രാജ്യതന്ത്രവിദഗ്ദ്ധനെപ്പോലെയും, എല്ലാററിനും പുറമേ ജനാവലിയുടെ സാമ്പത്തികവും സാമൂഹ്യവുമായ ജീവിതാഭ്യുദയകാംക്ഷയിൽ ഒരു വാത്സല്യമേറിയ പിതാവിനെപ്പോലെയും രാജ്യപരിപാലനം ചെയ്യുന്ന ശ്രീചിത്തിരതിരുനാൾ തിരുമനസ്സുകൊണ്ടു് ലോകാരാധ്യനാണെന്നുള്ളതിനു സംശയമില്ല.

"അഷ്ടാഭിർലോകപാലാനാം
മാത്രാഭിർനിർമ്മിതോനൃപഃ"

എന്നു രാജാക്കന്മാരേക്കുറിച്ചു പറഞ്ഞിരിക്കുന്നതു് ഇപ്പോഴാണന്വർത്ഥമായിത്തീന്നതു്.

—*—

# കുടിലിലെ കുമാരി.

(വിദ്വാൻ, എം. കെ. കൊച്ചുകുഞ്ഞുവൈദ്യൻ, മലയാളപണ്ഡിതർ)

മണിയഞ്ചോളമായഴകിൽ വാസര-
മണിപടിഞ്ഞാറാഞ്ഞടിയാറായ്
നെടിയൊരുവഴിയതിലൂടേ നട
തുടരുകയായി തനിയേ ഞാൻ
പരുഷമാമൊരുവിലപിതമുച്ച-
സ്വരമൊട്ടുകേട്ടെന്നരികിൽ ഞാൻ
ഝടിതിനിന്നുപോയ് നിതരാമെൻശ്രദ്ധ
ദൃഢമതിലാഞ്ഞു പതിഞ്ഞുപോയ്
അസഹനീയമിസ്സമയമാരോ വൻ
വിശസനത്തിനു വിഷയമായ്
അറിയാതെ പോവതനുചിതമെന്നോൻ
കരളെന്നോടപ്പോൾ പറകയായ്
ഹൃദയവാതത്തിനനുസരിച്ചെന്റെ
ഗതിയാം വഞ്ചിതാൻ തിരിയവേ
വിരവിലെത്തിച്ചേർന്നൊരു കുടിലിന്റെ
ചെറുമിററത്തു ഞാൻനിലകൊണ്ടു
അഭിരാമതതൻകഥ പോകട്ടേതും
വിഭവശൂന്യമാം നിലയനം
മറയോ ഭിത്തിയോ മുറിയോ വാതിലോ
പരമേലാതേകമയമായി
സ്ഥിതിചെയ്വതോർത്താലതിനുതുല്യമൊ-
ന്നുതന്നേയെന്നേ പറയാവൂ!!
ഇളകിയ മണ്ണുതടവിയുമല്പം
കിളരമുള്ളതാം തറയാന്നും
ഒരുവശമൊന്നു ചരിഞ്ഞു കാണ്മൂ!! മുൻ
നടമെടുക്കിയ കരിപോലെ
ഒരു പെൺകുട്ടിയാവിവിധമാലിന്യ-
ഭരിതമാം വെറും തറയിലായ്
കിടന്നിടുന്നു ഭീതതിയായ് ദാരിദ്ര്യ-
ക്കടുപിശാചാവേശിച്ചവളായ്
അരയിൽ പേറുന്നതതിമലിനമാ-
മൊരുകീററത്തുണിക്കഷണം താൻ
കുഴിഞ്ഞ കണ്ണുകൾ കവിളും കൊച്ചുകാർ-
കുഴലിയിൽ കാണായ് ദയനീയം?
പിശിതംവിട്ടന്തിയൊരുനെഞ്ചുമസ്ഥി-
വശമായൊട്ടിയ വയറുമായ്
നെടുവീർപ്പിട്ടവൾ കരഞ്ഞൊഴുക്കുന്നു
ചുടുകണ്ണീർക്കണമുടലെങ്ങും
ചെറുതുമെണ്ണയോടിടപെടാതുള്ള
പുരികുഴലഴിഞ്ഞവനിയിൽ
അടിഞ്ഞിഴഞ്ഞിട്ടു,ന്നരിയ ചുണ്ടുകൾ
തുടുമപോയ് ശോഷമിയലുന്നു
കരുണമായൊരീ നിലതൻ ഹേതുവൊ-
ന്നറിവാനായി ഞാൻ തുനിയവേ
അരികിൽ മന്ദയായ് മലിനവേഷയായ്
നിരുപമക്ലേശഭരിതയായ്
തലതാഴ്ത്തിയിരുന്നിടുമമ്മയെന്നിൽ
പുളകം പൂകിച്ചീവിധമോതി
"അരിയധീനത്തിലൊരു മണിയും ഞാ-
നറികെയില്ലന്നാമരുളാനായ്
പുലരി തൊട്ടിവൾ നിലവിളിയ്ക്കുന്നു
വലിയ നിർബ്ബന്ധമതിയായി
കരണീയമെന്തു? കരകാണാതുള്ള
കദനത്തീയിൽ ഞാനെരിയുന്നു"
അഭിതപ്തതരനിശിതനാരാച
നിഭമായീ വാക്കെൻ ചെവികളിൽ
തെളിവായ് പൂകവേ പുകഞ്ഞ ഹൃത്തൊടു
മെളിയ കന്യതൻകരതാരിൽ
ത്വരിതമർപ്പിച്ചതണനാലപ്പോഴേ-
ക്കരിയാടാതെയായുണർവുണ്ടായ്.

# കേരളപാണിനിയും മലയാളസാഹിത്യവും.

## അനന്യസാധാരണമായ രചനാപാടവം.

(വിദ്വാൻ, വി. കൃഷ്ണൻ നമ്പൂതിരി എം. ആർ. എ. എസ്സ്)

"ഉററക്കാൽ വിറകൊന്നിയൂർമ്മികകളാൽ-
മിന്നും വലങ്കയ്യതിൽ
ചെററമ്മൃത്തികയേന്തി വാക്യമെഴുതി-
ക്കാണിച്ചു നില്ക്കുന്നതും
അററംതെല്ലുചുരുട്ടിയായിടതുകൈ-
പിൻചേർത്തുവിശ്രാന്തനായ്
കററക്കാർശിഖപിമ്പൊതുക്കി മറുകൈ-
ത്താർവീശി ലാത്തുന്നതും"

ആയ കേരളപാണിനിയുടെ ചിത്രം മഹാകവി കുമാരനാശാൻ സഹൃദയ ഭിത്തികളിൽ രേഖപ്പെടുത്തിയിട്ടുള്ളത് ഒരുകാലത്തും മായുന്നതല്ല. ശിഷ്യഗണങ്ങൾക്ക് ഈശ്വരകല്പനായ ആ മഹാപുരുഷന്റെ ആലേഖ്യം എത്രഹൃദയംഗമമായിരിക്കുന്നൊന്നു വാചാമഗോചരമാണ്. ശ്രീ രാജരാജവർമ്മ കോയിത്തമ്പുരാൻ സംസ്കൃതഭാഷാദേവിയെ ആരാധിക്കയും കൈരളീകലാംഗനയേ ശാസ്ത്രീയാഭരണങ്ങൾകൊണ്ട് സമ്പുഷ്ടവതിയാക്കിത്തീർക്കയുമാണ് ചെയ്തിട്ടുള്ളത്. സംസ്കൃതം ഒരു സമ്പൂർണ്ണഭാഷയാണ്.

"ധർമ്മാർത്ഥ കാമമോക്ഷാണാ-
മസാധാരണകാരണാം
ഗീർവ്വാണസാഹിതീം പുണ്യാം
പ്രണമാമി ശുഭാപ്തയേ"

എന്നാണ് പണ്ഡിതസൂക്തി. അനർഘങ്ങളായ ഗ്രന്ഥശേവധികളെക്കൊണ്ട് നിബിഡീകൃതമായ ഒരു ഭാരതീയ ഭണ്ഡാഗാരമത്രേ അത്. ആ സ്ഥിതിക്ക് ഗൈർവ്വാണിയെ ആസ്വദിക്കയും ആരാധിക്കയും ചെയ്താൽ മതിയെന്ന് മഹാനായ അവിടുന്നു തീർച്ചപ്പെടുത്തിയിരിക്കണം. എന്നിരുന്നാലും ആ ആസ്വാദനാരാധനാമാർഗ്ഗങ്ങളിൽ കൂടി ആ ഭാഷയിലും അവിടുന്നു തൃപ്തികരമായ സേവനം സാധിച്ചിട്ടുണ്ടെന്നുള്ളത് തുലോം പ്രശംസാർഹമാണ്. ആ ഭാഷയിൽ വിടവിഭാവരി, വീണാഷ്ടകം, പിതൃപ്രലാം (An Elegy) ദേവീമംഗളം, സരസ്വതീസ്തവം, രാഗമുദ്രാസപ്തകം, വിമാനാഷ്ടകം, മേഘോപാലംഭം, ഹിന്ദുപദവ്യുൽപത്തി, ചിത്രശ്ലോകങ്ങൾ, ശ്രീപത്മനാഭ പഞ്ചകം, ദേവീദണ്ഡകം, ഉദ്ദാലചരിതം (ഗദ്യം), ഗോളപ്രകാശം, ഭംഗവിലാപം, ഗൈർവ്വാണീവിജയം (ഏകാങ്കനാടകം) ഈ ലഘുകാവ്യങ്ങളും; ആംഗല സാമ്രാജ്യം മഹാകാവ്യവും; ലഘുപാണിനീയം, മണിദീപിക എന്നീ വ്യാകരണഗ്രന്ഥങ്ങളും, അവിടുന്നു രചിച്ചിട്ടുണ്ട്. ഇവയിൽ മണിദീപിക മലയാളഭാഷയിൽ എഴുതിയിരിക്കുന്ന സംസ്കൃത വ്യാകരമാണെന്നു മാത്രമേ ഒരു ഭേദമുള്ളു. ഇങ്ങനെ സ്തുത്യർഹമായിരുന്നു അവിടുത്തെ സംസ്കൃതസേവനം.

കൈരളീസേവനത്തിനു് അവിടുന്ന് അംഗീകരിച്ച പദ്ധതികൾ നിരവധിയാകുന്നു. അതിൽ ഒന്ന് ഭാഷാന്തരീകരണമാണ്. കവികുലാരാദ്ധ്യനായ കാളിദാസന്റെ കവിതകളായ കുമാരസംഭവം, മേഘദൂത്, ശാകുന്തളം, മാളവികാഗ്നിമിത്രം ഇവ അവിടുന്ന് യഥാകാലം തർജ്ജമചെയ്തു. സംസ്കൃതാനഭിജ്ഞരായ മലയാളികൾക്ക് ഇതിനാൽ "കവിതാകാളിദാസസ്യ" എന്നുള്ള മഹദ്വചനത്തിന്റെ അന്വർത്ഥതയും ഔചിത്യവും വിശദമായി ഗ്രഹിക്കുന്നതിന് സാധിച്ചു. വൃത്താനുവൃത്തവും പദാനുപദവും ആയ തർജ്ജമയേക്കാൾ കൈരളിക്കാവശ്യമായിട്ടുള്ളത് വിശിഷ്ടാർത്ഥാദി കാവ്യഗുണലാഭമാണെന്നും അതിലേക്ക് ചമൽക്കാരവും രസവും വിടാതെ തർജ്ജമകൾ സാധിക്കണമെന്നും ആയിരുന്നു അവിടുത്തെ ആദർശം. ഈ തത്വങ്ങളെ അടിസ്ഥാനപ്പെടുത്തിയും പാകശയ്യാദിഗുണങ്ങളെ പ്രകടമാക്കിയും ആണ് അവിടുന്ന് ഭാഷാന്തരീകരണങ്ങൾ കഴിയുന്നത്ര സാധിച്ചിട്ടുള്ളത്. ഇതിലേക്ക് ചില ഉദാഹരണങ്ങൾ മാത്രം ഇവിടെ ചേർക്കാം:—

മൂലം:-"പശ്ചാദുച്ചൈർഭുജതരുവനം-
മണ്ഡലേനാഭിലീനഃ
സാന്ധ്യം തേജഃപ്രതിനവജപാ-
പുഷ്പരക്തം ദധാനഃ
നൃത്താരംഭേ ഹര പശുപതേരാർദ്ര-
നാഗാജിനേച്ഛാം
ശാന്തോദ്വേഗസ്തിമിതനയനം ദൃഷ്ട-
ഭക്തിർ ഭവാന്യാ"

(മേഘദൂത്)

ഭാഷ.-"ചെന്താർകാന്തികൾ ചിന്തുമന്തി-
സമയച്ചന്തംചമഞ്ഞും ഭവാൻ-
നീന്തിച്ചെന്നഥ നൃത്തമാടിയമരും-
ദേവന്റെ തൃക്കൈകളിൽ
ചുററിപ്പററിയവററിലിററുമുതിരം-
തോരാത്തൊരാനത്തുകിൽ
കോലംചാർത്തണമാടൽവിട്ടുമരസാൽ,
കണ്ടോട്ടെനിൻഭക്തിയെ"

മൂ:-"അസ്മാൻസാധുവിചിന്ത്യസംയമ-
ധനാനുച്ചൈഃകുലം ചാത്മന-
സ്ത്വയ്യസ്യാഃ കഥമപ്യബാന്ധവകൃതാം
സ്നേഹപ്രവൃത്തിം ചതാം.
സാമാന്യപ്രതിപത്തിപൂർവകമിയം-
ദാരേഷുദൃശ്യാ ത്വയാ
ഭാഗ്യായത്തമതഃപരം നഖലുതദ്വാച്യം
വധൂബന്ധുഭിഃ"

(ശാകുന്തളം)

ഭാ:- 'സമ്പത്തായ് സംയമത്തെക്കരുതി-
മരുവുമീനമ്മെയുംതൻകുലത്തിൻ-
വമ്പുംബന്ധുക്കൾകൂടാതിവൾനിജഹൃദയം
നിങ്കലർപ്പിച്ചതും നീ
നന്നായോർത്തിട്ടു ദാരപ്പരിഷയിലിവളെ-
ക്കൂടി മാനിച്ചിടേണം.
പിന്നാലുള്ളതു ഭാഗ്യമാണതു വധൂ-
ബന്ധുക്കൾ ചൊല്ലേണമോ?"

മൂ:—
"സ്ഥിതാഃക്ഷണം പക്ഷ്മസുതാഡിതാധരാഃ
പയോധരോത്സേധനിപാതചൂർണ്ണിതാഃ
വലീഷുതസ്യാഃസ്ഖലിതാഃ പ്രപേദിരേ-
ചിരേണനാഭിം പ്രഥമോദബിന്ദവഃ"

(കുമാരസംഭവം)

ഭാ:—
"ക്ഷണമിമകളിൽനിന്നുതല്ലിച്ചുണ്ടിൽ
കുളർമുലമേലഥ വീണുടൻ തകർന്നു.
വലികളിലിടറിച്ചിരേണനാഭി-
ച്ചുഴിയിലിറങ്ങി നവീന വർഷബിന്ദു."-

കാളിദാസമഹാകവിയുടെ അസാധാരണമഹിമകാണിക്കുന്ന വൈദർഭീരീതിയുടേയും ദ്രാക്ഷാപാകത്തിന്റേയും ഗുണഗണങ്ങൾക്കു ലോപം വരാതേയും ആശയഗൗരവത്തെ വിടാതെയും മലയാളഭാഷയിൽ കൊണ്ടുവരികയെന്നുള്ളതു് സാധാരണന്മാൎക്കു ക്ഷണസാദ്ധ്യമല്ല. എന്നാൽ കേരളപാണിനിയെപ്പോലെയുള്ള ഒരു സ്വയംപ്രമാണനു് ഇതെല്ലാം ഹസ്താമലകസദൃശം തന്നെ. "മുഖാൎപ്പിതൈകാംഗുലിസംജ്ഞ" യേ "മൂക്കിന്നററത്തേററിടിനോരംഗുലി"യാക്കി കാണിച്ചിരിക്കുന്നതും ഒരിക്കലും മറക്കത്തക്കതല്ല.

"നിഷ്കമ്പവൃക്ഷം നിഭൃതദ്വിരേഫം
മൂകാണ്ഡജം ശാന്തമൃഗപ്രചാരം
തച്ഛാസനാൽ കാനനമേവസൎവ്വം
ചിത്രാൎപ്പിതാരംഭമിവാവതസ്ഥേ"
(കു: സം)

എന്നുള്ള ചിത്രത്തെ;—

"വൃക്ഷം ചലിച്ചില്ലളിമൂളിയില്ല-
പേച്ചില്ലപക്ഷികൾ മൃഗം പതുങ്ങി.
തദാജ്ഞയാൽ കാനനമൊക്കെയപ്പോൾ
ചിത്രത്തിലൎപ്പിച്ചതുപോലെ മേവി."

എന്നു ഭാഷയാക്കിയിരിക്കുന്നതും തൎജ്ജമയുടെ തന്മയീഭാവത്തിനു മികച്ച ഒരു ദൃഷ്ടാന്തമാണു്. തൎജ്ജമ ആപാദചൂഡം ആസ്വാദ്യവും ഹൃദ്യവും ആകുന്നു. ചില ഉദാഹരണങ്ങൾ ഇവിടെക്കാണിച്ചേന്നേയുള്ളൂ. പ്രൗഢകൃതികൾക്കു പുറമെ ഭാഷാഭൂഷണം; വൃത്തമഞ്ജരിതുടങ്ങിയ ശാസ്ത്രഗ്രന്ഥങ്ങളുടെ ആവശ്യത്തിലേക്കു് നിരവധി ഒററശ്ലോകങ്ങൾ അവിടുന്നു് തുലോം ഭംഗിയായി വിവൎത്തനം ചെയ്തിട്ടുണ്ടു്. അതിലേക്കും ഉദാഹരണങ്ങൾ കാണിച്ചുകൊള്ളട്ടെ.

മൂ:—

"രാത്രിൎഗമിഷ്യതിഭവിഷ്യതി സുപ്രഭാതം
ഭാസ്വാനുദേഷ്യതിഹസിഷ്യതിപങ്കജശ്രീഃ
ഇത്ഥംവിചിന്തയതികോശഗതേദ്വിരേഫേ
ഹാഹന്ത! ഹന്ത! നളിനീംഗജ ഉജ്ജഹാര"

ഭാ:—"രാവിപ്പോൾക്ഷണമങ്ങൊടുങ്ങിടു-
മുഷസ്സങ്ങും പ്രകാശിച്ചിടും.
ദേവൻ സൂൎയ്യനുദിക്കുമിക്കമലവും-
കാലേ വിടൎന്നീടുമേ.
ഏവംമൊട്ടിനകത്തിരുന്നളി മനോരാജ്യം-
തുടൎന്നീടവേ
ദൈവത്തിൻ മനമാരുകണ്ടു? പിഴുതാൻ-
ദന്തീന്ദ്രനപ്പത്മിനീം"

മൂലത്തിലെ "സുപ്രഭാത"വും "പങ്കജശ്രീ"യും "ഉഷസ്സാ"യും "കമലവും കാലേ വിടൎന്നീടു"മെന്നായും മാറിയതു് ഭംഗിക്കുറവല്ല. വിശിഷ്യ "ദൈവത്തിൻ മനമാരുകണ്ടു?" എന്നുള്ള വേദാന്തകഥാപ്രസക്തിയായി മൂലകാരന്റെ "ഹാഹന്ത! ഹന്ത!" യേസ്ഫുടമാക്കിയിരിക്കുന്നതു് ഒരു ചിത്ര്യഭംഗിക്കൂട്ടലിനെ കാണിക്കുന്നുമുണ്ടു്. വേറെ ഉദാ:—

മൂ:—"മേഘൈൎമ്മേദുരമംബരം വനഭുവ-
ശ്ശ്യാമസ്തമാലദ്രുമൈ-
ൎന്നക്തംഭീരുരയംത്വമേവതദിമം-
രാധേഗൃഹം പ്രാപയ!
ഇത്ഥം നന്ദനിദേശതശ്ചലിതയോഃ
പ്രത്യദ്ധ്വകുഞ്ജദ്രുമം
രാധാമാധവയോൎജ്ജയന്തിയമുനാ-
തീരേരഹഃ കേളയഃ"

"ഭാ:—കൊണ്ടൽക്കാറണികൊണ്ടു വിണ്ടല മിരുണ്ടീടുന്നു വൃക്ഷങ്ങളെ
കൊണ്ടിക്കാട്ടകവുത്തിടുന്നിരവിലാകെ-
ന്നുണ്ണിയുണ്ടിണ്ടൽ കേൾ.
കൊണ്ടാക്കീടുഗൃഹത്തിലിന്നിവനെ നീ-
താനെന്നനന്ദോദിതം.
കൊണ്ടാടിട്ടഥരാധയെപ്പുഥിരസിപ്പി-
ച്ചോരുകൃഷ്ണൻ തുണ"

മേഘത്തിനു് "കൊണ്ടൽക്കാർ" എന്നു ഭാഷചെയ്തതു് രഹഃകേളീസാദ്ധ്യത്തിനു് കുറേക്കൂടി അനുകൂലമാണല്ലൊ. സംസ്കൃതത്തിലും മലയാളത്തിലും അൎത്ഥം പറയാവുന്ന വിധത്തിൽ ചില ശ്ലോകങ്ങൾ രചിച്ചിട്ടുള്ളതു് അവിടുത്തെ പാണ്ഡിത്യപ്രഗത്ഭതയ്ക്കും കലാവല്ലഭത്വത്തിനും മികച്ചു നിൽക്കുന്ന സാക്ഷ്യപത്രങ്ങളാണു്. ഭാഷാഭൂഷണത്തിൽ ഭാഷാശ്ലേഷത്തിനു് അവിടുന്നു് എഴുതിയിട്ടുള്ള ലക്ഷ്യപദ്യം ഇവിടെ ഉദാഹരിക്കാം:—

"കളയാമിഹതാമസന്നവംദയനീയന്തയി-
മന്നവോജ്ഝസി
ശരണം പരമം തരേണമേ ചരണംനാഥ-
ദയാപയോനിധേ!"

ഭാഷയിൽ പദച്ഛേദം:—"കളയാം-ഇഹ-താമസം-നവം-ദയ-നീ-എന്തു്—അയി-മന്നവ!- ഉജ്ഝസി- ശരണം- പരമം-തരേണമേ-ചരണം-നാഥ-ദയാപയോനിധേ"—അൎത്ഥം:—ഹേ! ദയാപയോനിധേ! നാഥ! മന്നവ! ഇഹ (എന്നെ രക്ഷിക്കുന്ന വിഷയത്തിൽ) നവം (അപൂൎവ്വമായ) താമസത്തെ കളയാം. (ത്യജിക്കാൻ സമയമായി.) നീ എന്താണു് ദയയേ ഉപേക്ഷിക്കുന്നതു്? എനിക്കു് അങ്ങേടെ ചരണത്തെ പരമമായിരിക്കുന്ന ശരണമായിട്ടുതരേണമേ!" സംസ്കൃത പക്ഷത്തിൽ:—"കലയാമി- ഹതാമ—സന്നവം—ദയനീയം-തെ- ഇമം-നവം-ഉജ്ഝസി- ശരണം- പരം- അന്തരേണ-മേചരണം-നാഥ-ദയാപയോനിധേ" ഹേ!ഹതാമ! (ദാരിദ്ര്യത്തെക്കളയുന്നവനെ!) ദയാപയോനിധേ! സന്നവം (നല്ലസ്തുതിയേ) കലയാമി (ചെയ്യുന്നു) തേദയനീയം ഇമം (നീ ദയചെയ്യേണ്ടവനായ ഇവനേ) നവാ ഉജ്ഝസി (നീ ത്യജിക്കുന്നു) (അതു ശരിയല്ലെന്നു താല്പൎയ്യം) എന്തുകൊണ്ടെന്നാൽ ചരണമന്തരേണ (നിന്റെ പാദമൊഴികെ) മെ (എനിക്കു്) പരം ശരണം ന (മറെറാരുശരണമില്ല.) (ഭ: ഭൂ) ഇവിടെ "കളയാമി" "ലളയോരഭേദഃ" എന്ന വിധി അനുസരിച്ചു് "കലയാമി" എന്നു് ആയതാണെന്നേ ഭേദമുള്ളൂ. അനന്യസാധാരണമത്രേ ഈ രചനാപാടവം.

---

## ബാല്യത്തിലേക്കു്.

(വിദ്വാൻ, ററി. സി. യോഹന്നാൻ)

—കളവാണി—

ബാല്യമേ സ്മരണയാം ഭൃംഗിസ്സ്വവാടാമലർ
മാല്യമേശൃഭോജ്യലകാമ്യകാലമേ
മാലിന്യമിയലാത്തപേശലശിശുത്വമേ
മാനിപ്പീലാരുന്നിന്നെ മടിയിലേററി
ഓൎമ്മയാംമണിക്കുഴൽക്കണ്ണാടിതന്നിൽക്കൂടി
ക്കാണ്മൂ ഞാനിന്നും തവ മധുരരൂപം
അമ്മതന്നമ്മിഞ്ഞപ്പാലമ്പിനോട്ടുണ്ടുമേമേ-
ലുണ്മയോടാസ്വദിച്ച പരമാനന്ദം
ഒന്നുകൂടടയുവാൻഭാഗ്യം മേ ലഭിച്ചാകി-
ലന്നുതാൻ മമ ജന്മം സഫലമാകും
ചിന്തകളേതുമെന്യേസന്തോഷസിന്ധു തന്നിൽ
നീന്തിഞാൻ വിഹരിച്ച മഹിതകാലം
ഓമനക്കിനാവിങ്കലെന്നപോൽ നിഴലിപ്പൂ
മാമകമിഴിമുമ്പിലഴകോടിപ്പോഴും
മാതാവിൻമടി മമ മാൺപുററ മണിമഞ്ചം
താതന്റെ തന്നുതന്നെ കളിത്തൊട്ടിൽ
തേന്മാവിൻ ചില്ലിതോറും ചാഞ്ചാടിക്കളിച്ചീടും
തൈമണിത്തത്തയെപ്പോലതുലമോദം
വാത്സല്യമതികളാമപ്പുണ്യനിധികൾ ത-
ന്നുത്സംഗം മാറിമാറിയിവനണഞ്ഞു.
കൊഞ്ചിഞാൻ മൊഴിഞ്ഞതാമസ്പഷ്ടാക്ഷരമെല്ലാം
പഞ്ചമരാഗതുല്യം നുകൻ ചേലിൽ
മത്സരിച്ചുമ്മവെച്ചിസമ്മോദത്തികവിനാ-
ലുത്സവം മേന്മേലേററമെനിക്കിയററി.
ചാടിക്കുതിച്ചുപായും കോലാട്ടിൻ കുട്ടിയെപ്പോൽ
വീട്ടും പരിസരവും മലർവാടിയും
തുള്ളിച്ചാഞ്ചാടിയോടിയൊന്നുപോലെത്തിനിന്ന
ങ്ങുള്ളത്തിലഖിലൎക്കും പുളകമേററി
അമ്മയും ജനകനും മാത്രമല്ലിതരരും
ഉമ്മവെച്ചോമനിച്ചിതിവനെയന്നാൾ
ഞാനോരോലീലകളാലാരിലുമിയററിയ-
ന്നാനന്ദത്തിരത്തള്ളലുരുകൗതുകം
കാണിച്ചിരുന്നുസംശയം കാട്ടുകളിടയ്ക്കൊന്നാൽ
കാണിയും വെറുപ്പെന്നിലിയന്നീലാരും
മന്ദംഗമിച്ചുലോകംമുന്നോട്ടെൻസ്മരണീയാ
നന്ദമോവീണുതപ്പെട്ടുകുഴിയിൽ
കാലത്തിൻകുത്തൊഴുക്കിലാപ്പെട്ടുകുങ്ങിയെൻ
ചേലുററകളിത്തോണിതകൎന്നുപോയി
അന്നത്തെരമ്യാനന്ദം രോമഹൎഷംനിമിത്തമാ-
യിന്നു ഞാൻ സ്വദിച്ചിട്ടുന്നോരു വിധത്തിൽ.

---

# ഉണ്ണിനീലി അഥവാ കൊച്ചുകറുമ്പി

## പഴയ ഭാഷയിൽ വന്ന മാററങ്ങൾ.

(വിദ്വാൻ, ഐ. വറുഗീസ്)

ഉണ്ണിനീലിസന്ദേശത്തിന്റെ കാലം കവിസന്ദേശഹരൻ തുടങ്ങിയുള്ള ഉപാധികളേക്കുറിച്ചു് പല പണ്ഡിതന്മാരും വിമർശനം ചെയ്തിട്ടുണ്ടു്. എന്നാൽ നായികയുടെ നാമധേയം നിരൂപണവിഷയമായിക്കണ്ടിട്ടില്ല. നായികാഭിധാനം എല്ലാവരും ഉണ്ണുനീലി എന്നു പറയുകയും എഴുതുകയും ചെയ്തുവരുന്നു. നായികയുടെ നാമധേയം ഉണ്ണുനീലി എന്നല്ല, ഉണ്ണിനീലി അഥവാ കൊച്ചുകറുമ്പി എന്നല്ലേ ശരിയായിട്ടുള്ളതെന്നു് സംശയിക്കേണ്ടിയിരിക്കുന്നു. ശ്രീമാൻ ആററൂർ കൃഷ്ണപ്പിഷാരടി അവർകൾ 'വിദ്യാവിവേക'ത്തിൽ സന്ദർഭവശാൽ താഴെക്കാണുന്ന അഭിപ്രായം പ്രസ്താവിച്ചിരിക്കുന്നു.

"ലിപി ഭാഷാംഗമല്ലാത്തതിനാൽ സംവൃതത്തിനു് അവരും (തമിഴരും) പ്രത്യേകം ലിപി ഏർപ്പെടുത്തീട്ടില്ല. 'ഇ' കാരസംവൃതത്തിന്റേയും 'ഉ'കാരസംവൃതത്തിന്റേയും ഉച്ചാരണങ്ങൾക്കു തമ്മിൽ അടുത്ത സാദൃശ്യമുണ്ടു്. അതിനാലാണു് 'വാതിക്കൽ' എന്നതു 'വാതുക്കൽ' എന്നായും 'വലുപ്പം' എന്നതു "വലിപ്പം" എന്നായും മററും തെററിയെഴുതുവാനും പഴയ ഭാഷയിലെ "അവളിടെ" എന്ന രൂപം പുതിയ ഭാഷയിൽ "അവളുടെ" എന്നായി മാറുവാനും 'ഉണ്ണിനീലി' 'ഉണ്ണുനീലി' യാകുവാനും "തമ്പിരാൻ' തമ്പുരാൻ ആകുവാനും മററും ഇടയായിട്ടുള്ളതു്."

വാതിക്കൽ എന്നതിന്റെ ശരിയായ രൂപം വാതിൽക്കൽ എന്നാണു്. വാതില് വാതുല് ഇവയിൽ ലകാരത്തിൽ മാത്രമേ സംവൃതോകാരമുള്ളു. തകാരത്തിൽ വാത്ിലു് എന്നു് ഇകാരസംവൃതമോ വാതു്ലു് എന്നു് ഉകാരസംവൃതമോ ഇല്ല. ശരിയായ പദം വാതിൽ എന്നാണു്. വാതുൽ എന്നുച്ചരിക്കുന്നതു തെററാണു്. മലയാളികളുടെ ഉച്ചാരണത്തിൽ ഇങ്ങനെ പല വ്യത്യാസങ്ങളുണ്ടു്. ഇല, കുടം ഇവ എല, കൊടം എന്നിങ്ങനെ ഉച്ചരിക്കുന്നതു സാധാരണയാണു്.

കൂടാതെ രണ്ടാമത്തെ ഉദാഹരണത്തിൽ വലിപ്പം എന്നതു തെററാണെന്നും വലുപ്പം എന്നതാണു് ശരിയെന്നും പറഞ്ഞുകാണുന്നു. ഈ അഭിപ്രായം സ്വീകരിക്കുന്നതിനു തെളിവു കാണുന്നില്ല. വലിപ്പം-എന്ന പദത്തിലെ ലകാരത്തിൽ ഇകാരസംവൃതമില്ല. വലുപ്പം എന്നതിലെ ലകാരത്തിൽ ഉകാരസംവൃതവുമില്ല. ഇകാരവും ഉകാരവും മാത്രമേയുള്ളു. വലിയ, നെടിയ, ചെറിയ, കുറിയ, എന്നീ പദങ്ങൾ പരിശോധിക്കുമ്പോൾ പദം വലിപ്പം എന്നല്ലാതെ ധാത്വർത്ഥത്തിൽ വലുപ്പം എന്നു വരുകയില്ല. കേരളീയദാക്ഷിണാത്യന്മാർ നീട്ടിയും ഔത്തരാഹന്മാർ കുറുക്കിയുമാണുച്ചരിക്കുന്നതെന്നു ഒരു പ്രസ്താവമുണ്ടു്. അതുവഴി വന്നിട്ടുള്ള കുഴപ്പമായിരിക്കാം.

പഴയ ഭാഷയിൽക്കാണുന്ന തമ്പിരാൻ, അവളിടെ മുതലായ പദങ്ങൾ മൂലകുടുംബമായ ആദിദ്രാവിഡഭാഷയിലുള്ള പദങ്ങളാണു്. ഉടമസ്ഥതയെക്കുറിക്കുന്ന ഉടയ ധാതു ലോപിച്ചു ഉടെ എന്നല്ലാതെ ഇടെ എന്നാകയില്ല. അവളിടെ എന്ന പദത്തിലെ ഇടെ പ്രത്യയത്തിൽ കാണുന്ന ഇകാരം സംവൃതഇകാരമല്ല. വിവൃതമായിരിക്കുന്ന ഇകാരമാണു്. അവളിടെ അവളുടെ എന്നായും തമ്പിരാൻ തമ്പുരാൻ എന്നായും പരിണമിച്ചതു ഇകാരസംവൃതം ഉകാരസംവൃതമായി മാറിയതുകൊണ്ടാണെങ്കിൽ ആ കാരണത്താൽ ഉണ്ണിനീലി ഉണ്ണിനുലി എന്നാകേണ്ടതാണു്. അല്ലാതെ അവ്യവസ്ഥിതമായി ഉണ്ണുനീലി എന്നു മാറേണ്ടതല്ല. അതിനാൽ ഉണ്ണുനീലി പദത്തിൽ കാണുന്ന ഉണ്ണു എന്ന പദത്തിന്റെ ആഗമം കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

പാശ്ചാത്യപരിഷ്കാരത്തിനു കേരളത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിക്കുന്നതിനു മുമ്പു് കേരളീയഹിന്ദുക്കൾക്കു കണ്ണൻ, ചിരുത, കാളി തുടങ്ങിയുള്ള നാമധേയങ്ങൾ പ്രിയതരങ്ങളായിരുന്നു. വെളുപ്പുനിറത്തെ ആസ്പദമാക്കി വെളുമ്പൻ, വെളുമ്പി എന്നും കറുപ്പുനിറമുള്ളവർക്കു കറുമ്പൻ, കറുമ്പി—നീലൻ നീലി എന്നും പേരിടുന്ന പതിവു് സാധാരണയായിരുന്നു. കൂടാതെ കുഞ്ഞുങ്ങൾക്കു ഉണ്ണി എന്നുള്ള അഭിധാനം വാത്സല്യപ്പേരായും വാസ്തവനാമധേയമായും വിളിക്കപ്പെട്ടിരുന്നു. ഉണ്ണിയമ്മ, ഉണ്ണുണ്ണിയമ്മ, മുതലായവ സാക്ഷാത്തായുള്ള പേരുകൾക്കുദാഹരണങ്ങളാണു്. ഉണ്ണിരാമൻ ഉണ്ണിക്കുട്ടൻ, ഉണ്ണികൃഷ്ണൻ ഉണ്ണിച്ചക്കി ഇവയിൽക്കാണുന്ന ഉണ്ണിപദം വാത്സല്യാഭിധയാണു്. ഉണ്ണിക്കാളിയും ഉണ്ണിക്കോരനും ലോപിച്ചുണ്ടായതാണു് ഉണിക്കാളിയും ഉണിക്കോരനും.

നായികയായ ഉണ്ണിനീലിയുടെ നിറം കറുപ്പായിരുന്നുവെന്നുള്ളതിനു് ഉത്തരഭാഗം ൩൨-ാം പദ്യത്തിൽക്കാണുന്ന 'ക്രാകാരേകരകിസലയേ കന്ദളീകന്ദളാഭേ" അതായതു തളിർ സമാനമായിരിക്കുന്ന കൈരണ്ടും ആകർഷണീയമായ ആകൃതിയോടുകൂടിയവളും കദളിക്കുമ്പിന്റെ ശോഭയോടുകൂടിയവളുമാകുന്നു എന്നതും ൪൮-ാം പദ്യത്തിൽക്കാണുന്ന "മരതകാദർശലീലൗ കപോലൗ" അതായതു കവിൾത്തടങ്ങൾ മരതകക്കല്ലുകൊണ്ടുണ്ടാക്കിയ കണ്ണാടിപോലെ മനോഹരമായിരിക്കുന്നുവെന്നുള്ളതും ൪൭-ാം പദ്യത്തിൽക്കാണുന്ന 'നീലസ്തം ഭാഭോഗം.........രംഭാരമ്യം തുടവടിവെഴും കാന്തിവാമേ" അതായതു ഇന്ദ്രനീലത്തൂണിന്റെ മഹിയുള്ളതും വാഴപോലെ രമണീയവുമായിരിക്കുന്ന ഇടത്തെ തുട എന്നതും ൮൪-ാം പദ്യത്തിലെ മേചകാംഗി=കറുത്ത ശരീരത്തോടുകൂടിയവളേ, അഥവാ കറുമ്പി! എന്നുള്ളതും തെളിവുകളാണു്. ഉണ്ണിനീലിയുടെ നിറം കറുപ്പായിരുന്നതുകൊണ്ടാണു് അവൾക്കു കറുമ്പി അല്ലെങ്കിൽ നീലി എന്നു പേരിട്ടതു്. കൃഷ്ണൻ, കാർവർണ്ണൻ, മരതകവർണ്ണൻ മുതലായ പേരുകൾ ഈ വർഗ്ഗത്തിൽപ്പെടുന്നു. നായികയുടെ നാമധേയത്തോടു ചേർന്നിരിക്കുന്ന ഉണ്ണി എന്ന പദം വാത്സല്യാഭിധയാണു്. അതു ഉകാരസംവൃതമായി മാറി ഉണ്ണു എന്നാകുന്നതല്ല. എന്തെന്നാൽ ഉണ്ണിനീലിയുടെ തോഴിമാരായ ഉണ്ണിയാടിയുടേയും കുറുങ്ങാട്ടെ ഉണ്ണിച്ചക്കിയുടേയും നാമധേയങ്ങൾ ഉണ്ണുയാടിയും ഉണ്ണുച്ചക്കിയുമായി രൂപാന്തരപ്പെട്ടിട്ടില്ല. ഉണ്ണി എന്ന വിശേഷണപദം ഉണ്ണു എന്നാകുമ്പോഴേക്കും അർത്ഥവ്യതിചലനവും സംഭവിക്കുന്നു. ഉണ്ണി, ഉണ്ണു ആകുന്നതിനു മറുദാഹരണങ്ങളും സുലഭമല്ല. ഇത്രയും കൊണ്ടു് നായികയുടെ നാമധേയം ഉണ്ണിനീലി, അഥവാ കൊച്ചുകറുമ്പി എന്നാണെന്നും ഉണ്ണി എന്ന പദം വാത്സല്യാഭിധയാണെന്നും വ്യക്തമായിട്ടുണ്ടല്ലോ.

# തിരുവിതാംകൂറിലെ അഞ്ചൽ സ്റ്റാമ്പുകൾ.

## അവയുടെ പുറകിലുള്ള രസകരമായ ചരിത്രം.

(ഫിലാറ്റലിസ്റ്റ് കെ. പത്മനാഭൻ)

ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ൨൫-ാമത്തു തിരുനാൾ പ്രമാണിച്ചു തിരുവിതാംകൂറിലെ പ്രകൃതിരാമണീയകം തുളുമ്പുന്ന കാഴ്ചകൾ, ചരിത്രവിഖ്യാതങ്ങളായ പൊതുസ്ഥാപനങ്ങൾ, സുപ്രസിദ്ധങ്ങളായ പുണ്യസ്ഥലങ്ങൾ ആദിയായവയുടെ മോഹനരൂപങ്ങൾ നേത്രാഭിരാമമായി മുദ്രണം ചെയ്തിട്ടുള്ള പുതിയതരം അഞ്ചൽസ്റ്റാമ്പുകൾ പ്രചരിപ്പിച്ചിരിക്കുന്ന ഈ ഘട്ടത്തിൽ നമ്മുടെ സ്റ്റാമ്പുകളുടെ ഇതു പര്യന്തമുള്ള ഏററവും ചുരുങ്ങിയ ഒരു ചരിത്രം വായനക്കാൎക്കു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

തിരുവിതാംകൂറിലെ അതി പ്രാചീനമായ തുറകളിൽ ഒന്നാണു് അഞ്ചൽ ഡിപ്പാർട്ടുമെൻറു്. അഞ്ചൽ വകുപ്പിൻെറ സ്ഥാപിതകാലം തിട്ടപ്പെടുത്തിപ്പറവാൻ പ്രയാസം. ക്രിസ്തുവർഷം ൧൮൪-ന മുമ്പു പ്രസ്തുതവകുപ്പിൽ റിക്കാർട്ടുകൾ സൂക്ഷിക്കുന്ന പതിവുണ്ടായിരുന്നതായി കാണുന്നില്ല. അഞ്ചൽ വകുപ്പു സ്ഥാപിച്ചതു് വലിയകൊട്ടാരത്തിലേക്കും വലിയകൊട്ടാരംവക ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലേക്കും ആവശ്യമായിരുന്ന സുഗന്ധ പുഷ്പങ്ങളും പച്ചക്കറിസാധനങ്ങളും യഥാകാലം സംസ്ഥാനത്തിൻെറ നാനാഭാഗത്തുനിന്നും രാജധാനിയിൽ എത്തിക്കുന്നതിനും സൎക്കാർ കാൎയ്യം പ്രമാണിച്ചുള്ള കത്തിടപാടുകൾ നടത്തുന്നതിനും മാത്രമായിട്ടായിരുന്നു. ൧൮൪൮-ൽ സൎക്കാർ ജീവനക്കാരുടെ സ്വകാൎയ്യക്കത്തുകളും പൊതുജനങ്ങൾ ഗവൺമെൻറിലേക്കു അയയ്ക്കുന്ന ഹൎജികളും കൂലികൂടാതെ അഞ്ചലിൽ സ്വീകരിച്ചു അയയ്ക്കുവാൻ അനുവാദമുണ്ടായി. ൧൮൬൦-ൽ ആണു അഞ്ചൽതുറ ബഹുജനങ്ങളുടെ സാധാരണഗതിയിലുള്ള ഉപയോഗത്തിനായി തുറന്നുകൊടുത്തതു്. അതോടുകൂടി കത്തുകൾക്കു് ഒരു ചെറിയ ഫീസ്സ് (കുറഞ്ഞതു് ഒരുചക്രം) സൎക്കാരിൽ നിന്നും ഈടാക്കിത്തുടങ്ങി. നിശ്ചയിക്കപ്പെട്ടിട്ടുള്ള ഫീസ്സു എഴുത്തോടൊന്നിച്ചു അഞ്ചലാപ്പീസിൽ ഏല്പിച്ചുകൊള്ളണമെന്നായിരുന്നു ചട്ടം. കാലക്രമേണ കത്തുകളുടെ എണ്ണം വൎദ്ധിക്കുകയാൽ എല്ലാ എഴുത്തുകളുടെയും കൂലി പിരിച്ചു തുക സൎക്കാരിലേക്കു മുതൽ കൂട്ടിയിട്ടുണ്ടോ എന്നു ദിനംപ്രതി തിട്ടപ്പെടുത്തുവാൻ സാദ്ധ്യമല്ലാതെ വന്നു. തന്നിമിത്തം പണസംബന്ധമായ കുഴപ്പങ്ങൾ അഞ്ചലാപ്പീസുകളിൽ നിത്യമെന്നോണം സംഭവിച്ചുകൊണ്ടിരുന്നു. ഇങ്ങനെയുള്ള കുഴപ്പങ്ങളെ പരിഹരിക്കുവാനുള്ള ഒരു ഉപാധിയായിട്ടാണു ഇവിടെ ൧൮൮൮-ൽ ആദ്യമായി അഞ്ചൽസ്റ്റാമ്പു നടപ്പാക്കിയതു്. ഇദംപ്രഥമമായി നിൎമ്മിച്ചു പ്രചരിപ്പിച്ചതു്. ൧ ച. ൨ ച. ൪ ച. എന്നീ വിലകൾ ഉള്ള മൂന്നുതരം മുദ്രകളായിരുന്നു. വഞ്ചിരാജവംശത്തിൻെറ ചിഹ്നമായ ശംഖുമുദ്രയാണു അന്നും ഇന്നും നമ്മുടെ സ്റ്റാമ്പുകളിലെ മുഖചിത്രം. ശംഖുമുദ്രയുടെ സ്ഥാനത്തു ശ്രീമൂലംതിരുനാൾ തിരുമനസ്സിലെ ഉപരിശരീരപ്രതിമ പ്രത്യക്ഷപ്പെടുത്തണമെന്നു ൬൦ കൊല്ലം മുമ്പു അധികൃതസ്ഥാനങ്ങളിൽ ശക്തിയായ ഒരു അഭിപ്രായം ഉണ്ടായതും അതിലേക്കുവേണ്ട പ്രാരംഭനടപടികൾ തുടങ്ങിയതുമാണു്. തിരുവിതാംകൂറിലെ അഞ്ചൽകാർഡിൽ ആ തിരുമേനിയുടെ മുഖചിത്രം അച്ചടിപ്പിച്ചുതുടങ്ങിയതു് ഇത്തരം ഒരു പ്രാരംഭനടപടിയായിരുന്നു. എന്നാൽ സ്റ്റാമ്പിൻെറ കാൎയ്യത്തിൽ വരുത്താനുദ്ദേശിച്ചിരുന്ന പരിഷ്ക്കാരം ഏതോ കാരണവശാൽ നടപ്പിൽ വന്നില്ലെന്നേ പറവാനുള്ളു. പിന്നീടു റീജൻസി ഭരണകാലമായിരുന്നു. റീജൻസി ഭരണകാലത്തു സ്റ്റാമ്പുപരിഷ്ക്കാരത്തിനു ചില പ്രതിബന്ധങ്ങൾ ഉണ്ടായിരുന്നു എന്നുള്ള പരമാൎത്ഥം അക്കാലത്തു അച്ചടിപ്പിച്ചു പ്രചരിപ്പിച്ചിട്ടുള്ള അഞ്ചൽകാർഡുകൾ നോക്കിയാൽ തെളിഞ്ഞുകാണാം. റീജൻസിഭരണത്തെ തുടൎന്നു് ഇവിടെ നടപ്പിൽ വന്നിട്ടുള്ളതു് ശ്രീചിത്തിരതിരുനാൾ തിരുമനസ്സിലെ "ഏകാന്തദീപ്ത"മായ ഭരണകാലമാണു്. യുഗപരിവൎത്തനം പോലുള്ള സംഭവപരമ്പരകൾ കൊണ്ടു സവിശേഷം ശോഭിക്കുന്ന ഈ ആധുനികകാലം സ്റ്റാമ്പുചരിത്രത്തിൽ പ്രത്യേകം ഒരു അദ്ധ്യായം വിരചിച്ചിരിക്കുന്നു. ൧൮൮൮-ൽ പ്രചരിപ്പിച്ച ൧ ച. ൨ ച. ൪ ച. സ്റ്റാമ്പിനു പുറമെ അഞ്ചൽക്കൂലി നിരക്കു കുറയ്ക്കുകയും കൂട്ടുകയും ചെയ്തതനുസരിച്ചു് ശംഖുമുദ്രാങ്കിതമായി ൧ കാശു മുതൽ ൧൪ ചക്രം വരെ പല വിലയിലുള്ള സ്റ്റാമ്പുകൾ തിരുവിതാംകൂറിൽ പല കാലത്തായി പ്രചരിപ്പിച്ചിട്ടുണ്ടു്.

ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ഭരണപ്രതിഷ്ഠാപനം സംബന്ധിച്ചു ൧൯൩൧-ൽ ൩ തരം ചിത്രമുദ്രകൾ [(൧) തിരുമനസ്സിലെ മുഖചിത്രം (൨) രാജകീയരഥം (൩) ശ്രീപത്മനാഭസ്വാമിക്ഷേത്രം] മുദ്രണം ചെയ്യിച്ചു പ്രചരിപ്പിച്ചതാണു് സ്റ്റാമ്പുചരിത്രത്തിലെ നവീനാദ്ധ്യായം. അച്ചടിയുടെ പാകക്കേടും ഛായയത്തിൻെറപകിട്ടുകുറവുംകൊണ്ടു അവ അനാകൎഷങ്ങളായിരുന്നിട്ടും അവയ്ക്കു ഇൻഡ്യയിലും മറുനാടുകളിലും ഗണ്യമായ പ്രചാരം സിദ്ധിക്കയുണ്ടായി. ക്ഷേത്രപ്രവേശനസ്മാരകമായി ൧൯൩൭-ൽ നടപ്പാക്കിയ നാലുതരം സ്റ്റാമ്പുകളേപ്പററിയാണു് അടുത്തതായി പറയുവാനുള്ളതു്. അമേരിക്കയിലെ പ്രസിഡൻറു ഏബ്രഹാം ലിങ്കൻെറ അടിമവ്യാപാരനിരോധനത്തെപ്പോലെ ബഹുലക്ഷം ജനങ്ങളുടെ സ്വാതന്ത്ര്യസൗഭാഗ്യങ്ങളെ സ്പൎശിക്കുന്ന ക്ഷേത്രപ്രവേശനമംഗളവിളംബരസ്മാരകമായി ഒരുതരം പ്രത്യേകസ്റ്റാമ്പുകൾ നിൎമ്മിച്ചുപ്രചരിപ്പിച്ചതു ഉചിതമായ ഒരു കൃത്യമാണു്. എന്നാൽ ഭരണപ്രതിഷ്ഠാപനം സംബന്ധിച്ചു അച്ചടിപ്പിച്ചുഇറക്കിയസ്റ്റാമ്പുകൾപോലെ ക്ഷേത്രപ്രവേശസ്മാരകമുദ്രകളും അനാകൎഷകങ്ങളായിരുന്നതിനാൽ അവയ്ക്കു സിദ്ധിക്കേണ്ടിയിരുന്ന പ്രചുരപ്രചാരം സിദ്ധിച്ചിട്ടില്ല.

ഭൂമുഖത്തു് സ്റ്റാമ്പു് ആദ്യമായി ഉണ്ടായതു് ബ്രിട്ടനിൽ ൧൮൪൦-ൽ ആണു്. സ്റ്റാമ്പു നിൎമ്മിച്ച കാലത്തു് തപാൽക്കൂലി

കൊട്ടത്ത ഒരു ലക്ഷ്യം എന്ന നിലയിലെ അതിൻെറ നിൎമ്മാതാക്കൾ അതിനെ ഗണിച്ചിരുന്നുള്ളു. ബ്രിട്ടനെ അനുകരിച്ചു മിക്ക രാജ്യങ്ങളിലും സ്റ്റാമ്പു് ഏൎപ്പെടുത്തിയപ്പോൾ ചുരുക്കം ചിലർ അതു കൗതുകത്തോടെ ശേഖരിച്ചുതുടങ്ങി. സ്റ്റാമ്പുശേഖരണം ക്രമേണ കൂടുതൽ കൂടുതൽ ആളുകളെ ആകർഷിച്ചുകൊണ്ടിരുന്നതിനാൽ സമ്പാദകന്മാൎക്കു പ്രയോജനകരമായിരിക്കത്തക്കവണ്ണം സ്റ്റാമ്പു നിൎമ്മാണത്തെ ഭരണഭാരവാഹികൾ പരിഷ്ക്കരിച്ചുകൊണ്ടിരുന്നു. അതതു രാജ്യത്തെ സ്ഥലമാഹാത്മ്യങ്ങൾ, വീരചരിതങ്ങൾ, ചരിത്രകഥകൾ, ഐതിഹ്യങ്ങൾ തുടങ്ങിയവയെ കുറിക്കുന്ന സ്റ്റാമ്പുകൾ നേത്രാഭിരാമമായി മുദ്രണം ചെയ്യിച്ചു പ്രചരിപ്പിക്കുന്നതിൽ പരിഷ്കൃത ഗവൎമ്മെൻറുകൾ ആരോഗ്യകരമായ മത്സരത്തോടെ പ്രവൎത്തിക്കുന്ന ഒരു കാലഘട്ടമാണിതു്. ഇതുമൂലം സ്റ്റാമ്പു സമ്പാദനം വിജ്ഞാനപ്രദമായ ഒരു വിനോദമെന്ന നിലയിൽ എത്തിച്ചേൎന്നിട്ടുണ്ടു്. അമേരിക്കയിലുള്ള മിനിസോട്ട, ടെമ്പിൾ, ഹാർവാർഡു് എന്നീ സർവ്വകലാശാലകളിൽ സ്റ്റാമ്പുശേഖരണം ഒരു പാഠ്യവിഷയമായി അംഗീകരിച്ചിട്ടുള്ളതിൽനിന്നും അതിൻെറ വിദ്യാഭ്യാസപരമായ സ്ഥാനം നിൎണ്ണയിക്കാവുന്നതാകുന്നു. ചുരുക്കിപ്പറഞ്ഞാൽ ഒരു സംസ്ഥാനത്തിൻെറ നാഗരിക പ്രബുദ്ധതയുടെ ഒരു പ്രതിഛായയായിട്ടാണു് ആ രാജ്യത്തെ സ്റ്റാമ്പിനെ ഇന്നു പരിഷ്കൃത ലോകം ഗണിക്കുന്നതു്.

ഇത്തരത്തിലുള്ള ഒരു പരിഗണനയിൽതിരുവിതാംകൂറിനു് അൎഹിക്കുന്നതിൽ ഏററം താണ ഒരു നിലയെ സിദ്ധിച്ചിരുന്നുള്ളു. മലയ്ക്കും ആഴിയ്ക്കും മദ്ധ്യേ സൎവ്വസസ്യസമൃദ്ധമായി പ്രകൃതിരാമണീയകനിധിയായി സ്ഥിതിചെയ്യുന്ന തിരുവിതാംകൂറിൻെറ വിശ്വവശ്യത്വം വിദേശസഞ്ചാരികളെ ആകർഷിക്കുന്നതിനു ഉപയുക്തമായ വിധത്തിൽ ചിത്രീകരിച്ചിട്ടുള്ള സ്റ്റാമ്പുകൾ മുഖേന പരസ്യം ചെയ്യേണ്ടതു് അവശ്യം ആവശ്യമായിരുന്നു. പരിഷ്കൃതാശയനും വിശാലഹൃദയനുമായ ശ്രീചിത്തിരതിരുനാൾ തിരുമേനിയുടെ സുന്ദരരൂപം നമ്മുടെ സ്റ്റാമ്പിൽ പ്രത്യക്ഷപ്പെടേണ്ടതു് അടിയന്തിരമായ ഒരു ആവശ്യമായിരുന്നു. അതുപോലെ ചരിത്രവിഖ്യാതങ്ങളായ പുണ്യസ്ഥലങ്ങൾ പൊതുസ്ഥാപനങ്ങൾ ഇവയ്ക്കും സ്റ്റാമ്പിൽ സ്ഥാനം നൽകേണ്ടിയിരുന്നു. ഈ സംഗതികളെല്ലാം തിരുനാൾ വാരത്തിൽ പ്രചരിപ്പിച്ചിരിക്കുന്ന പുതിയ സ്റ്റാമ്പുകൾ മുഖേന ഏറെക്കുറെ നിറവേറുമെന്നു പറയാം.

പുതിയ അഞ്ചൽസ്റ്റാമ്പുകൾ.

(൧) മുക്കാൽ ചക്രം. ഇപ്പോഴത്തെ ചിത്രം തന്നെ നിറ മാറി.

(൨) ൧ ചക്രം. അഷ്ടമുടിക്കായലിൻെറ ചിത്രം.

(൩) ൧൪ ചക്രം. മഹാരാജാവുതിരുമനസ്സിലെ മുഖചിത്രം.

(൪) ൨ ചക്രം. ടി.

(൫) ൩ ചക്രം. മുഖചിത്രം.

(൬) ൪ ചക്രം. ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൻെറ ചിത്രം.

(൭) ൭ ചക്രം. കന്യാകുമാരിയുടെ ചിത്രം.

(൮) ൧൪ ചക്രം. പേച്ചിപ്പാറ. ജലാശയത്തിൻെറ ചിത്രം.

ഇൻഡ്യയുടെ തെക്കേ അററത്തെകോടി, ഒരു പുണ്യസ്ഥലം, ആരോഗ്യകേന്ദ്രം എന്നീ നിലയിൽ കന്യാകുമാരിക്കുള്ള പ്രസിദ്ധിയെ പരിഗണിച്ചു അതിനെ പുതിയ സ്റ്റാമ്പിൽ ചിത്രണം ചെയ്തിട്ടുള്ളതു് നന്നായിട്ടുണ്ടു്.

ദക്ഷിണഇൻഡ്യയിലെ പുണ്യക്ഷേത്രങ്ങളിൽ മേലെക്കിടയിൽ അറിയപ്പെടുന്നതും നമ്മുടെ രാജകുടുംബത്തിൻെറ ഭരദൈവവുമായ ശ്രീപത്മനാഭസ്വാമിയുടെ കോവിൽ പുതിയ ഒരു സ്റ്റാമ്പിൽ പ്രത്യക്ഷപ്പെടുത്തിയതു് ഉചിതമായിട്ടുണ്ടെന്നുള്ളതിനു സംശയമില്ല.

വളഞ്ഞുപുളഞ്ഞു കിടക്കുന്നതും സമുദ്രസംഗമസ്ഥലത്തോടടുത്തു് വലിയ ഒരു പാലത്തോടുകൂടിയതും ചുററും കനകകുംഭങ്ങളെവഹിച്ചുനിൽക്കുന്നകേരതരുക്കളോടുകൂടിയതുമായ അഷ്ടമുടിക്കായൽ ഒരു സ്റ്റാമ്പിനു വിഷയമാക്കിയതും ഉത്തമമായിട്ടുണ്ടു്.

പേച്ചിജലാശയത്തേക്കാൾ പെരിയാർ കായലായിരുന്നുമെച്ചം. എന്നാൽ അതിനൊരു സാങ്കേതികതടസ്സം പറയാവുന്നതാണു്. പെരിയാർകായൽ സ്ഥിതി ചെയ്യുന്നതു തിരുവിതാംകൂർ ഗവണ്മെൻറു വക സ്ഥലത്താണെങ്കിലും കായലുണ്ടാകുന്നതിനു കാരണമായിട്ടുള്ളഅണനമ്മുടെസൎക്കാർവകയല്ല.അതുബ്രിട്ടീഷ് ഇൻഡ്യഗവർമെൻറുവകയാകുന്നു. അതുകൊണ്ടായിരിക്കണം പേച്ചിപ്പാറഅണ തെരെഞ്ഞെടുത്തതു്.

# ആത്മാവും നദിയും.

—ഗീതകം—

(എം. ആർ. നാരായണപിള്ള ബി. ഏ)

ശീതളസ്വാന്തേ, ഗംഗേ! പാതകധ്വംസിനിയായ്
സ്വാതന്ത്ര്യമനോജ്ഞനീ സ്വഛന്ദം പ്രവഹിക്കെ,
മാമകാത്മാവെപ്പോലെ പാർശ്വഭൂമികൾക്കാൎദ്രേ,
സാമോദമന്തർദാഹം തീൎത്തല്ലോഗമിക്കുന്നു.
ചെന്നുനീയിടപെട്ടമിടങ്ങൾ കുട്ടസ്സായി-
സ്സുന്നതശിരസ്കയായ് പായിക്കും ഭവതിയെ;
അന്യത്രപരപ്പായി ലഭ്യവുമാവാംമാറ്റ-
മന്യൂനാനന്ദംനിന്നു പാരിനേകുകളിർപ്പിപ്പാൻ.
നിൻഗതിയതാതിടമടക്കി മമതയാൽ
തുംഗചാരിതാൎത്ഥ്യത്തെപ്പൂണ്ടാലുംമായാമുഗ്ദ്ധർ,
സ്വാനുഗ്രഹകരയായി നീ പോവോം ധന്യേ!
നിഷ്ഠുരംനാഥയോഗപ്രാപ്തിയോളവും തന്നെ.
പിന്നെനീയുപയോഗരഹിതയാകുംപോലെ-
യെന്നാത്മാവിനുംവന്നാലെന്തു? ഞാൻ ധന്യൻ
[illegible].



# മാന്യലേഖകന്മാൎക്കു്.

ഭാഷാപോഷിണിയ്ക്കു് ഏതു വിഷയത്തെപ്പററിയുമുള്ള രസകരങ്ങളും പ്രയോജനപ്രദങ്ങളുമായ ലേഖനങ്ങൾ സ്വീകാൎയ്യമായിരിക്കും. ചെറുകഥകൾ മുതലായവ അന്യഭാഷകളിൽനിന്നു തൎജ്ജമ ചെയ്തയയ്ക്കുന്നതിനും വിരോധമില്ല.

പത്രാധിപർ,
ഭാഷാപോഷിണി,
പുളിക്കീഴ്—തിരുവല്ലാ.

പുതിയ സ്റ്റാമ്പുകൾ തിരുനാൾവാരത്തിൽ പ്രചരിപ്പിക്കുന്നതുകൊണ്ടു അവ തിരുനാൾസ്മാരകമുദ്രകളെ ആ നിലയിൽ കുറച്ചു കാലത്തേക്കു ഉദ്ദേശിച്ചു പ്രചരിപ്പിക്കുന്നവയല്ല. ഇനിയും ഒരു സ്റ്റാമ്പുപരിഷ്ക്കാരം വരുത്തുന്നതുവരെ ഇവ നിലവിൽ ഇരിക്കുന്നതാണു്.

യൂറോപ്പിൽ സമരവഹ്നി കത്തിക്കാളുന്ന ഈ ഘട്ടത്തിൽപോലും തിരുവിതാംകൂറിലെ നവീന മുദ്രകളെക്കുറി[illegible] [illegible]പ്യന്മാരും അമേരിക്കരും അന്വേഷിച്ചറികയും അവയെ ശേഖരിക്കുവാൻ കൗതുകത്തോടെ കാത്തിരിക്കയും ചെയ്യുന്നുണ്ടു്.






കണ്ണിന്ന കൗതുകവും നാവിന്ന രുചിയും—ഇതു മണിമാളികയോ, കൃത്രിമ കടലാസ്സ് വിളക്കോ അല്ല; തിന്നാൻ കൊള്ളാവുന്ന ഒരു രസികൻ കേയ്ക്കാണെന്ന് അറിയുമ്പോൾ ചില വായനക്കാരുടെ വായിൽ കൂടി കപ്പലോടിക്കാൻ സാധിച്ചേക്കും.



തിരുവനന്തപുരത്ത് അടുത്തകാലത്തു പുതുതായി പണിതീർത്തിട്ടുള്ള മനോഹരമായ തമ്പാനൂർ റയിൽവേസ്റ്റേഷൻ.



എന്താണാവോ ഇത്രവലിയ കാഴ്ച.



ഇന്നത്തെ അനാഥബാലന്മാർ' നാളെ വ്യവസായപ്രമുഖന്മാരും, കോടീശ്വരന്മാരും മഹാത്മാക്കളുമായിത്തീരുകയില്ലെന്നു ആരറിഞ്ഞു? ഭാവിചരിത്രം അതിനുത്തരം പറയട്ടെ.




പലയിനം കോഴികൾ. കോഴിവളർത്തൽ തൊഴിലാക്കിയിട്ടുള്ളവരുടെയും ഗ്രാമോദ്ധാരണപ്രവർത്തകന്മാരുടെയും ശ്രദ്ധ ഈ ഇനം നല്ല വർഗ്ഗം കോഴികളുടെ കാര്യത്തിൽ പതിയേണ്ടതാണ്.

ചെറുകഥ.

# ഹൃദയശൂന്യത.

(പി. സി. കോരുതു്.)

പട്ടണത്തിലെ തിക്കും തിരക്കും അവസാനിച്ചിട്ടില്ല. ബഹുകാര്യവ്യഗ്രരായ ധനികന്മാരുടെ മോട്ടർകാറുകൾ പഥികന്മാരെ ഭയപ്പെടുത്തുമാറു കരഞ്ഞുകൊണ്ടു് അങ്ങോട്ടുമിങ്ങോട്ടും അലക്ഷ്യമായി പായുന്നുണ്ടു്. ഒരിടത്തു കൊട്ടും ഘോഷവും. മറെറാരിടത്തു പീ—പീ ധ്വാനം. പ്രഥമവീക്ഷണത്തിൽ എല്ലായിടവും ഉത്സാഹഭരിതം; സജീവം.

“അമ്മാ—” ഒരു പരമ ദയനീയമായ ശബ്ദം. സകല ആഹ്ലാദപ്രകടനങ്ങളേയും അസ്തമിപ്പിക്കുവാൻ പോരുന്ന ആ കരുണസ്വരം കേൾക്കുവാനുള്ള കാതുണ്ടായിരുന്നുവെങ്കിൽ!

“അമ്മാ—” ആ യാചകി വീണ്ടും വിളിച്ചു കരഞ്ഞു. അവളുടെ അസ്ഥിമാത്രമായ തോളിൽ വൈക്കോൽ തുരുമ്പുപോലെ ഒരു ശിശു തല ചായിച്ചു കിടപ്പുണ്ടു്. ജീവനുണ്ടെന്നുപോലും തോന്നാത്ത വിധം അത്രമാത്രം അവശതയിൽ, രോഗവും പട്ടിണിയുംകൊണ്ടു തളർന്നു കിടക്കുകയാണു്.

കണ്ണുനീർ മുഴുവൻ വാർന്നു വററിപ്പോയിരുന്നതിനാൽ, ആ നിർഭാഗ്യവതിയായ മാതാവിൻെറ നേത്രങ്ങൾ രണ്ടും ചൈതന്യരഹിതമായി കാണപ്പെട്ടു. അരയും മാറും അവൾ കഷ്ടിച്ചു മറച്ചിട്ടുണ്ടു്. കഴുത്തിനു താഴെ ഗളാസ്ഥി, ദാരിദ്ര്യം കടിച്ചു പറിച്ചതുപോലെ അങ്ങനെ മുഴച്ചു നിൽക്കുന്നു. പാവം, അവളും സ്ത്രീയായി ജനിച്ചു; അവളും ഒരു കുഞ്ഞിനു മാതാവായി.

കുഞ്ഞിൻെറയും തൻെറയും നാവൊന്നു നനയ്ക്കുവാൻ തുള്ളി കഞ്ഞിവെള്ളത്തിനാവേണ്ടി ഒരു ധനികഗൃഹത്തിൻെറ പടിവാതിൽക്കൽ നിന്നുകൊണ്ടാണു് അവൾ അമ്മേ എന്നു വിളിക്കുന്നതു്. രണ്ടുപ്രാവശ്യം വിളിച്ചിട്ടും അതു കേൾക്കുവാൻ അവിടെ ആരും ഉണ്ടായിരുന്നില്ല. റേഡിയോ ഗാനം ശ്രദ്ധിച്ചു രസിച്ചുകൊണ്ടു് ലോകമേ മറന്നു്, അവിടെ ചില കൊച്ചുപെണ്ണുങ്ങളും ചില യുവാക്കന്മാരും ഇരുന്നിരുന്നു. ആ ആനന്ദപാരാവാരത്തിരത്തള്ളലിൽ, ആ യാചകിയുടെ കരച്ചിലിനു സ്ഥാനമെവിടെ? ആ ബഹളത്തിനിടയിൽ ഒരു ലോലസ്വരം എങ്ങനെ കടന്നുചെല്ലും?

അവൾ മൂന്നാമതും വിളിച്ചു. എഴുന്നേററു നിൽക്കുവാൻ ശക്തിയില്ലാതെ തളർന്നുപോയ അവൾ പടിവാതലിൻെറ മിനുത്ത മാർബിൾ തളിമത്തിൽ പിടിച്ചുകൊണ്ടാണു് വിളിച്ചതു്. നാലഞ്ചുദിവസമായി ഒരൊററ വററുപോലും കാണാതിരുന്ന ആ ഭാഗ്യഹീന സർവ്വശക്തികളും കേന്ദ്രീകരിച്ചുകൊണ്ടു് മുഴക്കിയ ആ ശബ്ദം ഒരു കൊച്ചുകുട്ടിയെ ആകർഷിച്ചു. “അതാ ഒരു ഭ്രാന്തി. വാ, നമുക്കു പട്ടിയെ പിടിപിടിക്കൂട്ടാം”—ആ കുബേര സന്താനം സഹോദരന്മാരെ കൂട്ടുവിളിച്ചുകൊണ്ടു് മുററത്തേക്കു ചാടി. ഗെയിററടച്ചിരുന്നതിനാൽ കുട്ടികൾക്കും പട്ടിക്കും അവളെ സ്പർശിക്കാൻ കഴിഞ്ഞില്ല. അഥവാ ഒരു പാവത്തിനെ കടിക്കുന്നതുകൊണ്ടുള്ള പാപമേൽക്കുവാൻ ആ വിശേഷബുദ്ധിയില്ലാത്ത പട്ടി തയ്യാറായില്ലെന്നും വരാം. എങ്കിലും യാചകി, അതിഭയത്തോടും പറഞ്ഞറിയിക്കുവാൻ പാടില്ലാത്ത വിവിധവികാരങ്ങളുടെ സമ്മർദ്ദം മൂലമുള്ള പാരവശ്യത്തോടുംകൂടി അവിടെ വീണുപോയി. കരിയില നിലം പതിച്ചാലുണ്ടാകുന്ന ശബ്ദംപോലും ആ വീഴ്ച മൂലമുണ്ടായില്ല. എങ്കിലും ഗൃഹനായികയുടെ ദൃഷ്ടി അങ്ങോട്ടു ആകർഷിക്കപ്പെട്ടു. അവർ, മേദസ്സു വർദ്ധിച്ച ഉദരമഹാമേരുവിൽ മുറുകാത്ത ഉടുതുണിയും വാരിപ്പിടിച്ചു് ഏതാണ്ടൊരു തവളയുടെ ഗതിയെ അവലംബിച്ചു് ഗെയിററിങ്കലേക്കു വന്നു. വീണുപോയ അഗതിയുടെ ഗതി വെറുതന്നെയായാലും തൻെറ കൊച്ചുമക്കളുടെ ലീലാകോലാഹലങ്ങളിലും പട്ടിയുടെ ഓട്ടത്തിലുമാണു് ആ സ്ത്രീ ശ്രദ്ധ പ്രധാനമായി പതിപ്പിച്ചതു്. കുട്ടികളുടെ കലകലാശബ്ദത്തിനിടയിൽ ആ പട്ടിണിപ്പാവത്തിൻെറ ഞരക്കവും മുഴങ്ങിയിരുന്നതിനാൽ അവർ ഇങ്ങനെ ആക്രോശിച്ചു:—

“നേരം വെളുത്താൽപിന്നെ ഇങ്ങനെയുള്ള ദാരിദ്ര്യപ്പേക്കോലങ്ങളെക്കൊണ്ടിരിക്കപ്പൊറുതിയില്ല. എല്ലാവർക്കും കൊടു്! ഇവിടെ ഇവററകൾ സമ്പാദിച്ചു തന്നിരിക്കുന്നു; വരുമ്പോഴെല്ലാം എടുത്തങ്ങോട്ടു കൊടുക്കുവാൻ! ഹോ, ശനിയാഴ്ച വാ, ഒരു കാശു് അന്നുതരാം. പൊയ്ക്കോ!”

“അമ്മേ,” അവൾ അവിടെ കിടന്നുകൊണ്ടു കരഞ്ഞു:—അമ്മയും ഒരു സ്ത്രീയാണല്ലോ. എൻെറയും ഈ കുഞ്ഞിൻെറയും നാവൊന്നു നനയ്ക്കുവാൻ ഒരു തുള്ളി കഞ്ഞിവെള്ളം തരണേ. പുണ്യമുണ്ടു്.”

“പുണ്യം! ഇവിടെ നിൻെറ പുണ്യമൊന്നും വേണ്ട. നാലുമണിക്കാണോ കഞ്ഞിവെള്ളം' ഉം. ഹോ, വേറെ വല്ലയിടത്തും ചെല്ലു്.”

ഗെയിററടച്ചിരിക്കുന്നതു ശരിയായിട്ടു തന്നെയോ എന്നു നോക്കിയിട്ടു് ആ നിഷ്ക്കണ്ടക, വന്നതുപോലെയുള്ള ഗതിയെ അവലംബിച്ചു് ആഡംബരനിർഭരമായ ആ ഗൃഹാന്തർഭാഗത്തേക്കു പൊയ്ക്കളഞ്ഞു.

II

കേവലം അടിസ്ഥാനരഹിതമായ ദുസ്സംശയത്താൽ ഭർത്തൃപരിത്യക്തയായ ഒരു യുവതി—അച്ഛനും അമ്മയും ബന്ധുജനങ്ങളുമില്ലാതെ, ഭർത്താവു ദൈവമെന്നു വിചാരിച്ചു കഴിയുന്ന ഒരു അബല—എങ്ങനെ ജീവിക്കും? മനുഷ്യഹൃദയത്തിൻെറ നൈർഘൃണ്യം അതിൻെറ പരമകോടിയിൽ വിജയിക്കുന്നതു കണ്ടപ്പോൾ സ്വദേശത്തുനിന്നെവിടെയെങ്കിലും പോയിപ്പിഴയ്ക്കാതെ ഗത്യന്തരമില്ലെന്നു് അവൾക്കു പൂർണ്ണബോദ്ധ്യമായി. എല്ലാമറിയുന്ന സർവ്വാന്തർയ്യാമിയുടെ ദൃഷ്ടിയിൽ താൻ അപരാധിനിയായിത്തീരുകയില്ലെന്നു് അവൾക്കു വിശ്വാസമുണ്ടു്. ആരുടെ മുൻപിലും തൻെറ മനസ്സാക്ഷി കുമ്പിട്ടു നിൽക്കേണ്ടതായി വരുകയില്ലെന്നും അവൾക്കുറപ്പുണ്ടു്. എന്നാൽ ആ നശിച്ച സംശയം മൂലം ഭർത്താവു തന്നെ പരിത്യജിച്ചു. സുഖസമൃദ്ധമായ ഒരു വീടുവിട്ടു്, വിശാലമായ ഒരു ലോകത്തിലേക്കു് തൻെറ കൊച്ചുകുഞ്ഞിനേയുംകൊണ്ടു് അവൾക്കിറങ്ങേണ്ടതായി വന്നു വിധി; അതേ വിധിതന്നെ.

III

മുനിസിപ്പാലിററിയിൽനിന്നു പുതുതായി സ്ഥാപിച്ച ദരിദ്രസങ്കേതത്തിൽ താൻ കിടക്കുന്നതായിട്ടാണു ബോധം വീ

ണപ്പോൾ അവൾ കണ്ടതു്. തന്റെ കുഞ്ഞു്—അയ്യോ! പട്ടിണിയുടെയും ശൈത്യത്തിന്റെയും രോഗത്തിന്റെയും പിടിയിൽപെട്ടു ഞെരുങ്ങിപ്പുലരുവാൻ കഴിയാതെ അതിന്റെ ജീവൻ സ്രഷ്ടാവിന്റെ അടുക്കലേക്കു പറന്നുപോയിരുന്നു. ആരോടും യാതൊരപരാധവും ചെയ്തിട്ടില്ലാത്ത ആ പിഞ്ചുകിടാവു് വിശന്നു പൊരിഞ്ഞു മരിക്കേണ്ടിവന്നു. ഈശ്വരേച്ഛ!

തന്റെ കുഞ്ഞു് മരിച്ചുപോയെന്നു് അറിഞ്ഞപ്പോൾ, തന്റെ ജീവിതത്തിലെ ഏകാവലംബം എന്നെന്നേക്കുമായി തകർന്നുപോയെന്നു മനസ്സിലായപ്പോൾ, ആ മാതാവു് ഹൃദയം പൊട്ടിക്കരഞ്ഞു. വൻപിച്ചു ഒരു സ്വത്തിന്നവകാശിയായിത്തീർന്നു്, സുഖസമൃദ്ധിയിൽ കഴിയേണ്ട തന്റെ കുഞ്ഞു്, അതിന്റെ സാക്ഷാൽ ജനകന്റെ ഹൃദയശൂന്യതകൊണ്ടു്, ജീവൻ പിടിച്ചുനിറുത്തുവാൻ കഴിയാത്ത പട്ടിണിമൂലം, അപമൃതിയടയുവാനിടയായല്ലോ എന്നുള്ള വിചാരം അവൾക്കു ദുസ്സഹമായിത്തീർന്നു. ഹാ! ഒരു കുഞ്ഞിന്റെ അമ്മയായിരുന്നു താനെങ്കിലും, അതിനൊരുതുള്ളി വെള്ളം കൊടുത്തു പുലർത്തുവാൻ പോലും താൻ പ്രാപ്തയായില്ലല്ലോ എന്ന ചിന്ത അവളെ കുഴക്കി. അവൾ അസ്തപ്രജ്ഞയായി.

IV

ആഴ്ചകളും മാസങ്ങളും കടന്നുപോയി. അല്പാല്പമായ ഭക്ഷണം ലഭിച്ചു തുടങ്ങിയതോടുകൂടി മറിയക്കുട്ടിയുടെ—അതെ അവൾക്കും ഒരു പേരുണ്ടു്—ഒരു ഓമനപ്പേരിനു് അവളും അർഹയായിരുന്നു—ക്ഷീണം മാറി. അവളുടെ ശരീരത്തിനു പണ്ടത്തെപ്പോലെയല്ലെങ്കിലും, ഏതാണ്ടൊരു മനുഷ്യരൂപത്തിന്റെ ലക്ഷണമുണ്ടായി. ഒരു ദിവസം അവൾ, ആ ദരിദ്രസങ്കേതത്തിന്റെ മേൽനോട്ടം വഹിക്കുന്ന ഉദ്യോഗസ്ഥനെ സമീപിച്ചു് ഇങ്ങനെ പറഞ്ഞു:—

“യജമാനനെ, അങ്ങു് എന്നോടു കാണിച്ചിട്ടുള്ള കാരുണ്യത്തിനു ജഗദീശ്വരൻ അങ്ങയെ അനുഗ്രഹിക്കും. ഈ സങ്കേതത്തിൽ ഇപ്പോൾ പല സ്ത്രീകളുണ്ടല്ലോ. അവരിൽ പലരും സാമാന്യം ആരോഗ്യമുള്ളവരാണു്. ഇവരെയൊക്കെ എഴുത്തും വായനയും പഠിപ്പിക്കുവാൻ എനിക്കു കഴിയും. തയ്യൽ, കുട്ടനെയ്ത്തു്, മറ്റു ചൂരൽവേലകൾ മുതലായവയും എനിക്കു പരിചയമുണ്ടു്. ഇവ ഒരു കുടിൽ വ്യവസായമായി ഇവരെക്കൊണ്ടു ചെയ്യിച്ചാൽ, ഇവ വിറ്റുകിട്ടുന്ന തുകകൊണ്ടു് ഈ സങ്കേതത്തിലെ ചെലവുകൾ കുറെയൊക്കെ വഹിക്കാമെന്നു തോന്നുന്നു.”

ആ ഉദ്യോഗസ്ഥനു സന്തോഷമായി. ആസന്നമരണയായ നിലയിൽ എടുത്തുകൊണ്ടു വരപ്പെട്ട ആ യാചകിക്കു് എഴുത്തും കുടിൽ വ്യവസായപരമായ വേലകളും അറിയാമെന്നു മനസ്സിലായപ്പോൾ, അദ്ദേഹത്തിനു് അത്ഭുതം തോന്നി. അവളുടെ അഭിപ്രായം അദ്ദേഹം സ്വീകരിക്കുകയും, അവളുടെ ഇഷ്ടാനുസരണം പ്രവർത്തിക്കുന്നതിനു് അനുവദിക്കുകയും ചെയ്തു. അവൾ ആ യാചകകോളനിയിലെ സ്ത്രീകളുടെയെല്ലാം കൊച്ചമ്മയായി. മറിയക്കുട്ടി കൊച്ചമ്മയെന്നു പറഞ്ഞാൽ അവരുടെയെല്ലാം ജീവനാണു്.

V

യാചകസങ്കേതം സ്ഥാപിച്ചിട്ടു് ഒരു വർഷം തികയുന്ന ദിവസം അന്നായിരുന്നു. അന്നു സാധുസ്ത്രീകളുടെ വകയായി ഒരു കൌതുകവില്പന നടത്തുവാൻ നിശ്ചയിച്ചു. പട്ടണത്തിലെ സകല ധനികഗൃഹങ്ങളിൽനിന്നും സ്ത്രീകളും പുരുഷന്മാരും കൌതുക വില്പനയിൽ പങ്കെടുക്കുവാനായി വന്നുചേർന്നു. അവരിൽ ഒരു പ്രൌഢസ്ത്രീയെ മറിയക്കുട്ടി പ്രത്യേകം തിരിച്ചറിഞ്ഞു. അതെ, “ഭിക്ഷ വാങ്ങുവാൻ ശനിയാഴ്ച വന്നാൽ ഒരു കാശു തരാ”മെന്നു പറഞ്ഞ ഔദാര്യശാലിനിയെത്തന്നെ.

മറിയക്കുട്ടി ആദരവോടുകൂടി അവരെ സ്വീകരിച്ചുകൊണ്ടു പറഞ്ഞു:—“അമ്മേ, എന്നെ ഈ സ്ഥാനത്തെത്തിക്കുന്നതിനു സഹായിച്ചതു് അമ്മയാണു്.”

ആ സ്ത്രീ അത്ഭുതത്തോടുകൂടി അവളെ നോക്കി. അവർക്കൊന്നും മനസ്സിലായില്ല. മറിയക്കുട്ടി തുടർന്നു പറഞ്ഞു:—“അമ്മ ഓർമ്മിക്കുന്നില്ലായിരിക്കാം, ഒരു ദിവസം അശരണയായി, അതിപരവശയായി, എന്റെ കുഞ്ഞിനേയും എടുത്തുകൊണ്ടു് (അവളുടെ കണ്ണു നിറഞ്ഞു) ഞാൻ അമ്മയുടെ പടിവാതിൽക്കൽ വന്നു നിന്നുകൊണ്ടു് ഒരു തുള്ളി കഞ്ഞിവെള്ളം തരണമെന്നു് ഇരന്നു. അമ്മ കൃത്യാന്തരത്താലൊ എന്തോ അത്ര ശ്രദ്ധിച്ചില്ല. ഞാൻ ഭ്രാന്തിയാണെന്നു പറഞ്ഞു കുഞ്ഞുങ്ങൾ ബഹളംകൂട്ടി. ഞാൻ ക്ഷീണപാരവശ്യംകൊണ്ടു് ബോധരഹിതയായി വീണുപോയി. ഈ സങ്കേതാധികൃതന്മാർ—ഇവരെ ദൈവം അനുഗ്രഹിക്കട്ടെ—എന്നെ എടുത്തു് ഇവിടെ കൊണ്ടുവന്നു് ശുശ്രൂഷിച്ചു് രക്ഷപ്പെടുത്തി. ദൈവം എന്നെ ഈ നിലയിലെത്തിച്ചു.”

ആ പ്രൌഢസ്ത്രീയ്ക്കിതെല്ലാം ഏതാണ്ടൊരു സ്വപ്നംപോലെ ഓർമ്മയിൽ വന്നു. എത്രയോ യാചകന്മാരെയും യാചകികളെയും അവർ ഇങ്ങനെ ആട്ടിയോടിച്ചിരിക്കുന്നു! അവർ ഒരു മന്ദസ്മിതത്തോടെ, കൌതുക വില്പനശാലയിലേക്കു നീങ്ങി. അവർക്കു പിൻപേ അവരുടെ മകളും മകളുടെ ഭർത്താവുംകൂടി വരുന്നുണ്ടായിരുന്നു. മറിയക്കുട്ടി ആ യുവതിയെ നോക്കി. അതെ അന്നു റേഡിയോ സംഗീതം കേട്ടു രസിച്ചുകൊണ്ടിരുന്ന രസികത്തി! മറ്റതോ—? അവൾ കണ്ണുകൾ തുടച്ചുകൊണ്ടു ഒന്നുകൂടി നോക്കി. ഹാ! ദൈവമേ, ഇടിവെട്ടേറ്റതുപോലെ അവൾ സ്തംഭിച്ചുപോയി. നിലത്തു വീണുപോകാതെയിരിക്കുവാൻ അവൾ ജനലഴികളിൽ കടന്നുപിടിക്കുവാൻ ശ്രമിച്ചു. അതു സാധിക്കാതെ മറിയക്കുട്ടി വീണതു്, ആ യുവാവിന്റെ പാദത്തിലായിരുന്നു. അയാൾ ദീനാനുകമ്പയോടുകൂടി, അവളെ താങ്ങി മാറ്റിക്കിടത്തി. മറിയക്കുട്ടി അസ്പഷ്ടാക്ഷരങ്ങളിൽ ഇങ്ങനെ പുലമ്പി:—

“നാഥാ! അങ്ങയെ അവസാനമായി ഒന്നുകൂടികാണുവാൻ എനിക്കു ഭാഗ്യമുണ്ടായല്ലോ. നമ്മുടെ കുഞ്ഞു് ദൈവത്തിന്റെ സന്നിധിയിലേക്കു് പറന്നു പൊയ്ക്കളഞ്ഞു. ഞാനും അവനെത്തന്നെ അനുഗമിക്കട്ടെ. അങ്ങു് ഈ പുതിയ ഭാര്യയോടുകൂടി സുഖമായി ജീവിക്കുക. പക്ഷെ ഈ അനുജത്തിയേയും അവിടുന്നുപേക്ഷിക്കരുതേ, കഷ്ടപ്പെടുത്തരുതേ, തീ തീറ്റിക്കരുതേ. ദൈവം സാക്ഷിയായി ഞാൻ നിർമ്മലയാണു്.”

മറിയക്കുട്ടിയുടെ കണ്ണുകൾ എന്നെന്നേക്കുമായി അടഞ്ഞു. അവളുടെ വാക്കുകൾ ആ നിഷ്ഠുരനായ ഭർത്താവിൽ വല്ല മാറ്റവും വരുത്തിയിരിക്കുമോ—ആവോ?

---

# ഗോരസങ്ങളും ഇതിഹാസങ്ങളും.

## പാൽകൊണ്ടുള്ള ചികിത്സാവിധികൾ.

(പറവൂർ കെ. ഗോപാലപിള്ള)

മനുഷ്യസമുദായത്തിന്റെ ആരോഗ്യസംരക്ഷണവിഷയത്തിൽ പശുക്കളും, പശുവിൽനിന്നും ലഭിക്കുന്ന സാധനങ്ങളും പ്രാഥമ്യത്തെ വഹിക്കുന്നുവെന്നുള്ള സംഗതി ഒരു പുതിയ ഗവേഷണമോ അഭിപ്രായമോ അല്ല. മനുഷ്യർ അവരുടെ മൃഗീയജീവിതം കൈവെടിഞ്ഞു് മനുഷ്യത്വത്തെ പ്രാപിക്കാൻ തുടങ്ങിയ കാലം മുതൽ പശുക്കൾ മനുഷ്യരുടെ ഒരു ആപ്തബന്ധുവും, സഹകാരിയും ഉപകർത്താവും ആയിരുന്നുവെന്നു് ഹിന്ദുക്കളുടെ വേദേതിഹാസാദികളിൽനിന്നും നമുക്കൂഹിക്കാം. ഇന്ദ്രന്റെ സൈന്യങ്ങളായ പർജ്ജന്യങ്ങൾ (കാർമേഘങ്ങൾ) വർഷിക്കുന്നതു് ഭൂമിയിൽ ശുദ്ധജലം സുഭിക്ഷമാകുന്നതിനും തന്മൂലം തൃണസസ്യവൃക്ഷലതാദികൾ തഴച്ചുവളരുന്നതിനുമാണു് എന്നും. പച്ചപ്പുല്ലു തിന്നു പുലരുന്ന പശുക്കൾ യാഗത്തിനു് പയസ്സും ഹവിസ്സും നൽകുന്നുവെന്നും, അതിനാൽ ഇഹപരലോകങ്ങളിൽ വേണ്ട കർമ്മങ്ങളെ വഴിയാംവണ്ണം ചെയ്യുന്നതിനു സഹായിക്കുന്ന ഇന്ദ്രനെ സ്തുതിക്കുന്നുവെന്നും അർത്ഥം വരുന്ന അനേകം സൂക്തങ്ങൾ എന്നുണ്ടായതെന്നു് ഇന്നും തീരുമാനിക്കാൻ കഴിഞ്ഞിട്ടില്ലാത്തവിധം പ്രാചീനമായ ഋഗ്വേദാദിഗ്രന്ഥങ്ങളിൽ കാണ്മാനുണ്ടു്. ഗോവിന്റേയും ഗോരസത്തിന്റേയും മാഹാത്മ്യത്തിനു് ഇതു് ഒരു ഒന്നാംതരം തെളിവാകുന്നു. ഗാർഹികമൃഗങ്ങളായ പശു, ആടു്, എരുമ, കാള, കുതിര, കഴുത മുതലായ നാൽക്കാലികളായിരുന്നു പുരാതനാര്യന്മാരുടെ മുഖ്യധനം. കാർഷകവിദ്യ ആദ്യം കണ്ടുപിടിച്ച ആര്യന്മാർക്കു് നിലം ഉഴുന്നതിനും കൃഷിക്കൊരുക്കുന്നതിനും ചാണകം മൂത്രം മുതലായവ വളം ഇടുന്നതിനും കന്നുകാലികൾ വളരെ പ്രയോജനകരമായി. ബ്രാഹ്മണപക്ഷപാതികളായ വൈദികർ നിർദ്ദേശിച്ച രാഷ്ട്രനീതികളിൽ പോലും "ഗോബ്രാഹ്മണഹിതായ" എന്നു് കല്പിച്ചു. ബ്രാഹ്മണന്റേയും പശുവിന്റേയും ഹിതത്തിനു് അനുഗുണമായിട്ടുവേണം ഭൂപാലന്മാർ രാജ്യം ഭരിക്കാൻ എന്നത്രേ വേദശാസനം.

ഭാരതം മുതലായ ഇതിഹാസങ്ങളെ പരിശോധിച്ചാലോ? ഗോ, ഗോരസ, ഗോപപ്രശംസ അതിലാദ്യന്തം വിളയാടുന്നതു കാണാം. വിദുരവാക്യത്തിൽ "അ[redacted] വിലോകനംകൊണ്ടു ഗോകുലം രക്ഷ്യം" എന്നും "ഗോമതാജിത മശനാഗ്രഹം" എന്നും കാണുന്നതിൽനിന്നും പശുക്കളെ മനുഷ്യവാസത്തിനു് സമീപം കെട്ടുകയും സൂക്ഷിക്കുകയും വീക്ഷിക്കുകയും ചെയ്തു് രക്ഷിക്കണമെന്നും പശുക്കൾ ഉള്ളവർക്കു് അശനാഗ്രഹം—ബുഭുക്ഷ ദാരിദ്ര്യം ഉണ്ടാകുന്നില്ലെന്നും മറ്റും നിർദ്ദേശിച്ചിരിക്കുന്നു. വൃന്ദാവന സഞ്ചാരികളായ ഗോപന്മാരുടേയും അവരുടെ ആരാധനാമൂർത്തിയായ നന്ദഗോപന്റെയും വൃന്ദാവനവിഹാരികളും ഗോപാലഭക്തകളുമായ ഗോപസ്ത്രീകളുടേയും വർണ്ണനങ്ങളേക്കൊണ്ടും അപദാനങ്ങളേക്കൊണ്ടും ഭാഗവതപുരാണത്തിന്റെ ഏറിയഭാഗങ്ങളേയും വ്യാസൻ അലങ്കരിച്ചിരിക്കുന്നതും ഗോരസമാഹാത്മ്യമെന്നതിൽ കവിഞ്ഞു് വേറൊന്നുമല്ല.

"ഗോവർദ്ധനാദ്രിയെ എടുത്തുപിടിച്ചു-
കൃഷ്ണൻ
ഗോഗോപരെ സ്വയമൊരേഴുദിനം-
തുണച്ചാൻ"

അതിവർഷംകൊണ്ടു് ഗോപവാടം മുക്കിക്കളവാൻ പുറപ്പെട്ട ഇന്ദ്രനെ തോല്പിച്ച ഗോവർദ്ധനോദ്ധാരണം ചിന്തനീയമായ ഒരു അർത്ഥവാദകഥയാണു്. സ്വർഗ്ഗരാജ്യത്തിൽ ഒരു കാമധേനുവുമുണ്ടെന്നു് പൗരാണികന്മാർ ഘോഷിക്കുന്നു. എന്നാൽ ഭൂമിയിലെ ഓരോ ധേനുക്കളും ശരിയായി പോഷിപ്പിക്കപ്പെട്ടാൽ കാമധേനുക്കളാകുമെന്നു് മനസ്സിലാക്കി ആ വിധം പരിപാലനം സാധിച്ചിരുന്നകാലം ഭാരതത്തെ സംബന്ധിച്ചിടത്തോളം കഴിഞ്ഞുപോയി എന്നും തന്മൂലം ഭാരതീയർ ദാരിദ്ര്യത്തിലും അനാരോഗ്യത്തിലും ആണ്ടു് അടിമവൃത്തിയെ കൈക്കൊള്ളേണ്ടിവന്നുവെന്നും ചിലർ ഊഹിക്കുന്നതിൽ അസാംഗത്യം ഇല്ല. ലീലാശുകൻ ശ്രീകൃഷ്ണകർണ്ണാമൃതത്തിൽ,

"ദധിമഥനനിനാദൈഃ
ദീർഘികാഹംസനാദൈഃ
സുരഭിമണിനിനാദൈഃ
സുന്ദരീഗീതനാദൈഃ
ഹരിമുരളിതിനാദൈഃ
ആത്മവിദ്ബ്രഹ്മനാദൈഃ
അനുദിനമനുഭവ്യം
നന്ദഗേഹേ പ്രഭാതേ"

എന്നിങ്ങനെ പ്രഭാതകാലത്തെ നന്ദഗോപഗൃഹവർണ്ണനം ചെയ്തുകാണ്മാനുണ്ടു്. പക്ഷേ ഇതു് ഒരു കാലത്തു് ഓരോ ഭാരതീയന്റേയും ഗേഹത്തിലെ പ്രഭാതവർണ്ണനമായിരുന്നു. പശുപാലന്മാരുടെ സ്ഥാനത്തു് ശിശുപാലസമന്മാരായ വിദേശീയരുടെ ആക്രമണവും അഹിംസയെ ആദരിക്കാത്ത നരപാലന്മാരുടെ ദീർഘഭരണവും ഒന്നായി സമ്മേളിച്ചപ്പോൾ ഭാരതവും ഭാരതീയരും ദുരിതമനുഭവിക്കേണ്ടിവന്നുവെങ്കിൽ അതിൽ അതിശയിപ്പാനെന്തുള്ളൂ?

പശുക്കളിൽനിന്നും നമുക്കു് ലഭിക്കുന്ന സാധനങ്ങളെ സാമാന്യമായി ഗോരസം എന്നു പറയാം. ക്ഷീരവും ക്ഷീരവികൃതികൾ എന്നു പറയാവുന്ന തൈർ, വെണ്ണ, നെയ്യു്, മോരു് എന്നിവകളും ഗോരസത്തിൽ പ്രധാനങ്ങളാണു്. ഗോമൂത്രം, ഗോമയം (ചാണകം) ഇവകളും ഔഷധത്തേപനയും മറ്റും പ്രയോജനകരങ്ങളാണു്. പശുവിൻചാണകത്തിലും മൂത്രത്തിലും അടങ്ങിയിരിക്കുന്ന തത്വവസ്തുക്കൾ സസ്യങ്ങൾക്കു് ഉത്തമമായ വളമായി പരിണമിക്കുന്നുവെന്നു് ഇദാനീന്തന ശാസ്ത്രപണ്ഡിതന്മാരും ഉൽഘോഷിക്കുന്നു. വൈദ്യശാസ്ത്രങ്ങളിലും തന്ത്രശാസ്ത്രങ്ങളിലും മാനസികരോഗങ്ങൾക്കു് പ്രായേണവിധിച്ചു കാണുന്ന എല്ലാ ഔഷധങ്ങളിലും പഞ്ചഗവ്യം (പാൽ, തൈരു, നെയ്യു്, ഗോമൂത്രം. ചാണകപ്പാൽ) ഒരു പ്രധാന ഘടകമാകുന്നു. ഉന്മാദം, അപസ്മാരം മുതലായ മാനസികരോഗങ്ങളെ മാറ്റുവാൻ ഗോരസത്തിനു് (പഞ്ചഗവ്യത്തിനു്) ഏറ്റവും ശക്തിയുണ്ടെന്നു് ആയുർവേദശാസ്ത്രസമ്മതി ലഭിച്ചിട്ടുള്ള ഒരു പരമാർത്ഥമാകുന്നു. ഇത്രയും ഉപോൽഘാതമായി പ്രസ്താവിച്ചുകൊണ്ടു് ഈ ലേഖനത്തിൽ ഗോരസങ്ങളിൽ വച്ചു് സർവോത്തമമായ ക്ഷീരത്തെക്കുറിച്ചു് നിരൂപിക്കാമെന്നു വിചാരിക്കുന്നു.

മുലപ്പാൽ; ആട്ടിൻപാൽ, പശുവിൻപാൽ, എരുമപ്പാൽ, ഒട്ടകപ്പാൽ, കുതിരപ്പാൽ, തുടങ്ങിയവകൾക്കെല്ലാം സാമാന്യഗുണങ്ങൾ ഉണ്ടു്. പാൽ എന്നതു് രക്തത്തിന്റെ പാകവിശേഷത്താൽ വന്നുകൂടുന്ന ഒരു പരിണാമമാണല്ലോ. ഭക്ഷണരീതിയ

നസരിച്ച് രക്തത്തിന്റെ ഗുണം വ്യത്യാസം വരുന്നതുപോലെ മുൻപറഞ്ഞവയെല്ലാം അല്പാല്പം വ്യത്യാസം കാണാം. മനുഷ്യന് ശിശുപ്രായത്തിൽ പ്രകൃതിദത്തമായ ഭക്ഷണസാധനം സ്തന്യമാകുന്നു. അതിന്റെ അഭാവത്തിൽ ആട്, പശു മുതലായ മൃഗങ്ങളുടെ പാലിൽ ചില വ്യത്യാസങ്ങൾ ചെയ്തു മുലപ്പാൽപോലെ ലഘുപ്പെടുത്തി ഉപയോഗിക്കാം. പാലിന് പൊതുവെ ഗുണങ്ങൾ തുല്യങ്ങളായിരിക്കിലും പശുവിൻ പാലിന് ജീവനീയം, രസായനം, എന്നിങ്ങനെ രണ്ടു ഗുണങ്ങൾ വിശേഷവിധിയായുണ്ട്. അതായത്.

'സ്വാദുപാകരസം സ്നിഗ്ധ-
മോജസ്യം ധാതുവർദ്ധനം
വാതപിത്തഹരം വൃഷ്യം-
ശ്ലേഷ്മളം ഗുരുശീതളം
പ്രായഃപയോത്ര ഗവ്യന്തു-
ജീവനീയം രസായനം."

എന്നാണ് ആയുർവേദത്തിൽ പറഞ്ഞുകാണുന്നത്. ഇതിനെക്കുറിച്ച് ഗവേഷണപടുക്കളായ പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായം നമുക്ക് ആദ്യം പരിശോധിക്കാം. പശുവിൻപാൽ ഒരു പൂർണ്ണാഹാരമാണെന്നുള്ളതിന് പക്ഷാന്തരമില്ല. പ്രാകൃതികമായി ലഭിക്കാനിടയുള്ളതും ഒരു പൂർണ്ണാഹാരത്തിനു ഉണ്ടായിരിക്കേണ്ട ഘടകങ്ങൾ അടങ്ങിയിരിക്കുന്നതും പാലിൽതന്നെ. ശരീരത്തിലെ കഠിനഭാഗങ്ങളായ അസ്ഥിദന്തനഖരോമാദികളും മൃദുലങ്ങളായ മാംസസിരാദികളും പേശീബന്ധങ്ങളും തലച്ചോറും സൽകർമ്മക്ഷമമാകുന്നതിനും പോഷിക്കുന്നതിനും ശരീരത്തിനുവേണ്ട ഓജസ്സും ഊഷ്മാവും ലഭിക്കുന്നതിനും വേണ്ട എല്ലാ ഘടകങ്ങളും പാലിൽ സംയോജിച്ചിരിക്കുന്നു. ഇതിനും പുറമേ രക്തശുദ്ധീകരണത്തിനും പരിവാഹത്തിനും സഹായിക്കുന്ന ലവണവും ഇതിൽ കുറഞ്ഞൊന്നു് സംക്രമിച്ചിട്ടുണ്ട്. പ്രകൃതിചികിത്സയിൽ അതിവിദഗ്ദ്ധനായ ഡാക്ടർ ലാഹ്മാൻ മനുഷ്യർക്ക് ഭക്ഷണയോഗ്യമായ പല പദാർത്ഥങ്ങളേയും പരീക്ഷണം ചെയ്തതിന്റെ ഫലമായി പാലിനെ ശ്രേഷ്ഠമായ ഭക്ഷണങ്ങളുടെ മുഖപ്പന്തിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ഒരു "ക്വാർട്ട്" അളവ് പാലിന് എട്ടു കോഴിമുട്ടയുടേയോ, രണ്ടുറാത്തൽ കോഴിക്കുഞ്ഞിൻ മാംസത്തിന്റേയോ, മൂന്നുറാത്തൽ മത്സ്യത്തിന്റേയോ ഗുണമുണ്ടെന്നു് അദ്ദേഹം തെളിയിച്ചിരിക്കുന്നു.

ശുദ്ധമായ പശുവിൻപാൽ ശിശു

# എന്തിനു്?

(പെരുന്ന കെ. എൻ. നായർ)

പൊന്നിൽ മുങ്ങിക്കുളിച്ചെത്തും പുലരിയും;
വിണ്ണിലായ് പാടിപ്പറക്കും കിളികളും;
പുഞ്ചിരിപൂശുന്ന പൂക്കളും; ശാരദ-
പ്പൂഞ്ചന്ദ്രികയും വളർ മഴവില്ലതും;
പ്രേമഗാനങ്ങളുരുവിട്ടൊഴുകുന്ന-
കോമളവെള്ളിയരുവി; തൈത്തെന്നലും;
സിന്ദൂരരാഗം പുരളുന്ന മോഹന-
സ്സാന്ധ്യാംബരവും പനിമതിബിംബവും;
നേരിയകാററത്തു ചാഞ്ചാടിയാടുന്ന
ചാരുലതാ തരു ഗുല്മതതികളും,
എന്തിനു്?—നിന്ദ്യനാം നീചമർത്ത്യന്നവ-
യെന്തിനുനൽകി പ്രകൃത്യംബ,സോദരാ?...

---

ക്കൾക്കും ബലഹീനന്മാർക്കും കൊടുക്കണമെന്നു ആരോഗ്യശാസ്ത്രജ്ഞന്മാർ നിഷ്കർഷിക്കുന്നു. ഇതിന്റെ രഹസ്യം സുജ്ഞേയമാണ്. ക്ഷീണം ഭവിച്ച ശരീരാവയവങ്ങളേയും വളരാനുള്ള ശരീരഭാഗങ്ങളേയും സഹായിച്ചും രക്ഷിച്ചും പാൽ ശരീരാംശമായി മാറുന്നു. പാൽകുടിച്ച് രണ്ടു മണിക്കൂർ കഴിയുമ്പോൾ അതു് ദഹിക്കുന്നു. ദീപനാവയവങ്ങൾക്ക് യാതൊരു തകരാറും ഇതു ചെയ്യുന്നില്ല. പേശികളെ ബലപ്പെടുത്തുവാൻ പാലിനു പ്രത്യേകം കഴിവുണ്ട്. ദീർഘായുസ്സിനേയും അഖണ്ഡമായ ആരോഗ്യത്തേയും പ്രദാനം ചെയ്യുന്ന വിഷയത്തിൽ പാലിന് പ്രത്യേകതയുണ്ട് എന്നു് ചുരുക്കിപ്പറയാം.

ജീവനീയം, രസായനം എന്ന് മുൻപു പറഞ്ഞ ഗുണങ്ങളിൽ രസായനഗുണത്തെക്കുറിച്ചാണ് മുകളിൽ പ്രസ്താവിച്ചത്. ജീവനീയം (Vitamine) എന്നുള്ള വിഷയത്തിൽ പാലിനെ മറച്ചുവെയ്ക്കുവാൻ വേറെ പദാർത്ഥങ്ങളില്ല. ജീവനീയപദാർത്ഥങ്ങളിൽ എല്ലാററിന്റേയും ഗുണങ്ങൾ ലഘുമാത്രയിൽ പാലിൽ സംഘടിച്ചിട്ടുണ്ട്. ഇതിൽ വിററാമിൻ ഏ. പാലിലെ ഒരു പ്രധാന ഘടകമാണ്. കുട്ടിക

# കേണുപോയ് മഹാവിഡ്ഢി.

—കേക—

(ഈശോ പടിപ്പുരയ്ക്കൽ)

'വീട്ടിലെവാസംതെല്ലും സൗഖ്യദമല്ലിദ്ദേശം
വിട്ടുപോകയേനല്ലൂ' ചിന്തിച്ചാൻ കുമാരകൻ
ഒട്ടനാൾകൊണ്ടെഞ്ചലൻ ധനിയാം ജനകന്റെ
ദൃഷ്ടിയിൽപെടാതൊരു കൈമുതൽ സ്വരൂപിച്ചു
കഷ്ടമന്നൊരു വിഭാതത്തിൽതന്നപത്യത്തെ
കട്ടിലിൽ കാണായ്കയാൽ മാതൃമാനസംവെന്തു
ഒട്ടുമുക്കാലും ദേശം ചുററിസഞ്ചരിച്ചിട്ടും
കുട്ടിയെക്കാണായ്കയാലപ്പിതാ തപിച്ചേറ്റം
വാരങ്ങൾ മാസങ്ങളുമബ്ദങ്ങൾ കഴിഞ്ഞിട്ടാ-
പ്പൌരസ്ത്യമാഞ്ചെസ്റ്ററിൽ— ബോംബയിൽ—
ചെന്നത്താതൻ
വസ്ത്രവാണിഭത്തിന്നായ് കോപ്പിട്ടോരക്കൌബേരൻ
സത്വരമാരോഹണം ചെയ്തോരുറിക്ഷായിങ്കൽ
ചേതോമോഹനങ്ങളാം കാഴ്ചയാൽ മനംകുളു-
ത്താത്തകൗതുകമെത്തിച്ചെല്ലേണ്ടുംസ്ഥാനത്തയാൾ
തൻപണക്കിഴിമുന്നിൽവാജിയായ്ത്തീർന്നോരസ്ഥി
മാത്രനാം പുരുഷനെ വത്സകൻ സമീക്ഷിച്ചു
രണ്ടാമതൊരുനോട്ടം കണ്ണുനീർ തടകയാ-
ലിണ്ടലിന്നധീനനായ് നിന്നയാളുരക്ഷണം
എന്തിനു പറയുന്നു രക്തബന്ധത്തിന്മേന്മ
സത്യത്തെത്തെളിയിച്ചു താതനും തനയനും
'വീട്ടിലെവാസം തുലോംസൗഖ്യദമത്രേദേശം
വിട്ടുപോകുകമോശം;' കേണുപോയ് മഹാവിഢി.

---

ളുടെ അസ്ഥിപഞ്ജരങ്ങളെ ബലപ്പെടുത്തുകയും വളർത്തുകയും, പ്രായമായവരിൽ സാധാരണ കാണുന്ന ജാഡ്യവും പ്രസരിപ്പില്ലായ്മയും തുരത്തുകയും ചെയ്യുന്നതിന് സഹായിക്കുന്നത് പാലിലെ വിററാമിൻ ഏ-ആകുന്നു. സിരകളുടെ ക്ഷീണം നിമിത്തം സംഭവിക്കുന്ന പക്ഷവധം എന്ന വാതത്തേയും ബെറിബെറി എന്ന രോഗത്തേയും മാററുവാൻ ശക്തിയുള്ള വിററാമിൻ ബി. പാലിലെ മറെറാരു ഘടകമാകുന്നു. തളച്ചു മുടന്തു് മുതലായ അസ്ഥിഗതരോഗങ്ങളെ പരിഹരിക്കുന്ന വിററാമിൻ സി-യും പാലിന്റെ ഘടകങ്ങളിൽ ഒന്നാകുന്നു. ഭക്ഷണപദാർത്ഥങ്ങളിൽ പാലിന്റെ പ്രാമാണ്യത്തെ തെളിയിക്കാൻ ഇതിൽ കൂടുതലായി ഒന്നും ആവശ്യമില്ല.

---

# "അമ്മയുടെ പിണ്ഡം."

—ഹാസ്യലേഖനം—

(വാസവൻ)

ദുസ്സാമൎത്ഥ്യക്കാരായ ശിഷ്യജനങ്ങളുടെ ദുശ്ചോദ്യങ്ങളെപ്പററി എന്താണു പറയേണ്ടതു്? പ്രസംഗവശാൽ അവരോടു പഞ്ചഗവ്യത്തെപ്പററി എന്തോ പറയേണ്ടിവന്നു. അപ്പോൾ ചിലൎക്കു ഷട്ഗവ്യം എന്നു വച്ചാൽ എന്താണെന്നു് അറിയണമത്രേ, അതു മാത്രം പോരാ, അതിനെപ്പററിയുള്ള കഥയും കേൾക്കണം. ഒടുവിൽ ഞാൻ അതു പറഞ്ഞുകൊടുക്കുവാൻതന്നെ തീരുമാനിച്ചു. അതൊരു കല്പിത കഥയാണെങ്കിലും കല്പിത കഥകളേക്കാൾ അത്ഭുതകരങ്ങളായ വാസ്തവകഥകൾ നമ്മുടെ ലോകത്തിൽ സംഭവിക്കുന്നുണ്ടെന്നുള്ള വസ്തുതയും ഞാൻ ആ സന്ദൎഭത്തിൽ പ്രസ്താവിക്കാതിരുന്നില്ലാ. ഷട്ഗവ്യകഥയിലെ ബ്രാഹ്മണൻ അമ്മയുടെ പിണ്ഡം വയ്ക്കുവാൻ ഭാവിച്ചപ്പോൾ അയൽക്കാരനായ വെളുത്തേടൻ നാണുവിന്റെ അമ്മയുടെ ബലികൎമ്മം അദ്ദേഹത്തിന്റെ സ്മൃതിപഥത്തിൽ ബലാൽക്കാരമായി എത്തുകയാൽ വന്ന ദുൎഘടം ഞാൻ ഒരുവിധം വ്യക്തമാക്കി. ഒടുവിൽ ദോഷപരിഹാരത്തിനായി

'ഇദംമമമാതുഃ പിണ്ഡം, നരജകസ്യ-
മാതുഃപിണ്ഡം'

എന്നുമാത്രം അദ്ദേഹം നല്ല മനസ്സങ്കല്പത്തോടുകൂടി ഉരുവിട്ടുവെങ്കിലും സ്വരവിശേഷംകൊണ്ടു് "ഇതു എന്റെ അമ്മയുടെ പിണ്ഡം അല്ല രജകന്റെ അമ്മയുടെ പിണ്ഡം" എന്നു് അൎത്ഥം ധ്വനിക്കത്തക്കവിധം കാൎയ്യം കലാശിച്ചു. ഈ ആശയം കുട്ടികളെ ഗ്രഹിപ്പിക്കുവാൻ ഞാൻ ക്ലേശിക്കുന്നതിനിടയിൽ 'എന്റെ അമ്മയുടെ പിണ്ഡം എന്ന പ്രസ്താവന പലതവണ ആവൎത്തിക്കേണ്ടിവന്നു. അറം എന്ന ദോഷം സംഭവിച്ചതുകൊണ്ടാണോ എന്തോ ഈ സന്ദൎഭത്തിൽ അമ്മയുടെ മരണവാൎത്താ വാഹകനായ ദൂതൻ ക്ലാസ്സിനു പുറമേ വന്നു നിന്നുകൊണ്ടു് എന്നെ കൈകാട്ടി വിളിച്ചു് കാൎയ്യം ചുരുക്കത്തിൽ ഗ്രഹിപ്പിച്ചു. വലിയ പരിഭ്രമത്തോടുകൂടി ഞാൻ തലയാശാന്റെ അടുക്കൽ ചെന്നു കാൎയ്യം ഒരുവിധം അറിയിച്ചു, അവധി വാങ്ങിക്കൊണ്ടു ദൂതനോടൊരുമിച്ചു വീട്ടിലേക്കു പുറപ്പെട്ടു.

അമ്മ മരിച്ചുവെന്നുള്ളവാൎത്ത ആൎക്കാണു് അസഹ്യമായ മനോവ്യഥ ഉണ്ടാക്കാത്തതു്?

ആസ്താം താവദിയം പ്രസൂതിസമയേ
ദുൎവാരശൂലവ്യഥാം

എന്നു തുടങ്ങിയ ഭൎത്തൃഹരിയുടെ പദ്യം ഉദ്ധരിക്കാതെ തന്നെ ഈ വ്യഥ അനുഭവപ്പെട്ടിട്ടുള്ളവൎക്കു എന്റെ പ്രസ്താവനയുടെ യാഥാൎത്ഥ്യം മനസ്സിലാക്കുവാൻ പ്രയാസമില്ല. ആ ദൌൎഭാഗ്യം നേരിടാത്തവൎക്കു ഇനി വല്ലപ്പോഴും അങ്ങിനെ സംഭവിക്കുമ്പോൾ ഈ വസ്തുത ബോധ്യപ്പെടുകയും ചെയ്യും. മററു വല്ലവരുടേയും അമ്മ മരിയ്ക്കുമ്പോൾ വേദാന്തം പ്രസംഗിക്കുവാൻ സാധിക്കുന്നവരും സ്വാനുഭവം വരുമ്പോൾ "എൻപിള്ളയല്ലവാ" എന്നു പറഞ്ഞ മട്ടിൽ തൊണ്ട തുറന്നു കരയും. അതിനു കഴിയാത്തവർ സങ്കടം അഭിനയിക്കുകയെങ്കിലും ചെയ്യും അതു ലോകസമ്മതത്തിനു വേണ്ടി ആയിരിക്കും. ഏതെങ്കിലും അമ്മമാരോടു മക്കൾക്കുള്ള കടപ്പാടിന്റെ തീവ്രതയെപ്പററി വളരെ ഒന്നും പറയേണ്ടതായിട്ടില്ല. ഇന്നു നല്ല തന്റേടക്കാരായി കഴിയുന്ന മഹാനുഭാവന്മാർ എല്ലാം ഒരിക്കൽ അമ്മയുടെ കൈക്കുഞ്ഞായി കഴിഞ്ഞവരല്ലേ?

അയ്യോ. എന്റെ അമ്മ! എന്നെ പെററുവളൎത്തി പുരുഷപ്രാപ്തിയിലെത്തിച്ച ആ മഹതി! എന്റെ സകല ഭാഗ്യസൌഭാഗ്യങ്ങൾക്കും നിദാനമായി നിന്നിരുന്ന ആ പ്രേമസ്വരൂപിണി! എന്റെ പ്രയത്നഫലത്തിന്റെ അംശം കൊണ്ടു ഉപജീവനം നിൎവ്വഹിക്കുന്ന വിഷയത്തിൽ ധന്യവാദം ചെയ്തുകൊണ്ടിരുന്ന ആ മഹിളാമണി! ഞാൻ എന്താണു പറയേണ്ടതു് അകാലചരമം പ്രാപിച്ചുവെന്നു പറയാമോ എന്നറിഞ്ഞതില്ല. എന്തുകൊണ്ടെന്നാൽ അവരുടെ ഷഷ്ടിപൂൎത്തി ഏതാനും കൊല്ലങ്ങൾക്കു മുമ്പാണു നടന്നതു്. പക്ഷേ, അവരുടെ വിയോഗം അപ്രതീക്ഷിതമായിട്ടായിരുന്നു.

ഏകാദശിവ്രതം കഴിഞ്ഞു പിറേറന്നു്, ദ്വാദശി ദിവസം മദ്ധ്യാഹ്നത്തോടു സമീപിച്ചു കുളക്കടവിൽ എത്തി കുളികഴിഞ്ഞു ഈശ്വരനാമങ്ങൾ ജപിച്ചുകൊണ്ടു് അമ്മ അന്ത്യശ്വാസങ്ങൾ മോചിപ്പിച്ചുവത്രെ. അങ്ങിനെയാണു വാൎത്താവാഹകൻ എന്നെ തെരിയപ്പെടുത്തിയതു്.

"അഹോ, കഷ്ടം! എന്റെ അമ്മയ്ക്കു ദുൎമ്മരണം സംഭവിക്കുകയാണോ ചെയ്തതു്." എന്നു ഞാൻ ചോദിച്ച ചോദ്യത്തിനു്.

"ഹേയ്. ഒരിക്കലുമില്ല. കുളത്തിന്റെ കരയിൽ പടിഞ്ഞാറെ കടവിലുള്ള കല്പടികളിൽ ചാരിയിരുന്നുകൊണ്ടു ജീവൻപോയി" എന്നു ദൂതൻ മറുപടി പറഞ്ഞു.

കഴിയുന്നതും വേഗം വീട്ടിൽ എത്തണമെന്നുള്ള കരുതലോടുകൂടി ഞങ്ങൾ ഇരുവരും ബദ്ധപ്പെട്ടു നടന്നുകൊണ്ടിരുന്നു. വഴിയിൽ ഞങ്ങൾക്കു് എതിരേവന്ന വക്കീൽ മി: ജോസഫു് എനിക്കു സലാം ചെയ്തു.

വക്കീൽ—എവിടെയാണു് പോകാൻ ഇത്ര തിടുക്കം?

ഞാൻ—വീട്ടിലേക്കു അത്യാവശ്യകാൎയ്യമായിട്ടു പോകയാണു്.

വക്കീൽ—പൂൎത്തിയാകാതിരുന്ന ബാക്കിയും കൂടി ആ കൃതിയിൽ ഞാൻ എഴുതി.

ഞാൻ—ഇപ്പോൾ എനിക്കു തീരെ സമയമില്ല. ഇനിയൊരിക്കലാകട്ടെ.

വക്കീൽ—കുറച്ചേ ഉള്ളൂ. ഇതൊന്നു് കേട്ടിട്ടുകൂടി പോകണം.

എന്നു പറഞ്ഞു പോക്കററിൽനിന്നു് ഒരു കടലാസ്സു് എടുത്തു വായനതുടങ്ങി. കവിത ഒരു ഗദ്യകവിതയായിരുന്നു. മററുള്ളവരുടെ സമയവും സൌകൎയ്യവും നോക്കാതെ ഇങ്ങനെ ഉപദ്രവിക്കുവാൻ തൊഴിലില്ലാത്ത കവിതക്കാൎക്കു ബഹുവാസനയാണു്. അക്കൂട്ടത്തിൽ ഒരു മാതൃകാപുരുഷനായ എന്റെ സ്നേഹിതൻ തന്റെ ബോറൻ കവിത നീട്ടി വായിച്ചു തുടങ്ങി.

"ആനന്ദപ്രദയായ സുന്ദരി, ആകാശത്തിന്റെ മണിയറകളിൽ പൂങ്കുയിൽ നാദങ്ങൾ മാറെറാലിക്കൊള്ളവേ, ജീവജാലത്തിന്റെ കോൾമയിർ വഹിച്ചുകൊണ്ടു മന്ദമാരുതൻ കുഴലൂതവേ—

ഞാൻ—എന്റെ അമ്മ മരിച്ചുപോയി എന്നു കേട്ടു പോകയാണു്.

വക്കീൽ—അതുകൊണ്ടെന്തു്? (വായന തുടരുന്നു) പാതാളത്തിന്റെ ഗഹ്വരങ്ങളിലും സമുദ്രങ്ങളുടെ അലമാലകളിലും ഞാൻ അന്വേഷിച്ചു. നിന്നെ കണ്ടെത്തിയില്ലാ.

ഒടുവിൽ ഞാൻ എന്റെ അനുചരന്റെ കൈയ്യും പിടിച്ചുകൊണ്ടു് മുൻപോട്ടു കടന്നു നടന്നു. വക്കീൽ പിന്നെയും കുറേനേരംകൂടി പാരായണം തുടൎന്നിട്ടുണ്ടായിരിക്കണം. പക്ഷേ, അസാധാരണക്ഷമാശീലനായ അദ്ദേഹത്തിനു് എന്നോടു മുഷിച്ചിൽ തോന്നിയിരിക്കുകയില്ലെന്നു എനിക്കു് അറിയാം.

ഞാനും അനുചരനും രണ്ടു മണിക്കൂർകൊണ്ടു ഏഴുമൈൽ നടന്നു സന്ധ്യയ്ക്കു മുൻപു വീട്ടിൽ എത്തി. അമ്മയുടെ മൃതശരീരം വീട്ടിന്റെ മുൻവശത്തെ മുറിയിൽത്തന്നെ വസ്ത്രങ്ങൾകൊണ്ടു മുഖത്തിന്റെ അല്പഭാഗം മാത്രം കാണത്തക്ക വിധത്തിൽ മൂടിക്കിടത്തിയിരുന്നു. കാൽക്കലും തലയ്ക്കലും വച്ചിട്ടുള്ള വിളക്കുകൾ മങ്ങിക്കത്തുന്നുണ്ടു്. ഞാൻ ഏകനായി ആ മുറിയിൽ പ്രവേശിച്ചു പ്രദക്ഷിണം വച്ചു നമസ്കരിച്ചശേഷം മൃതശരീരത്തിനു സമീപം ഇരുന്നു. ഞാൻ മുൻപൊക്കെ വീട്ടിൽ വരുന്ന അവസരത്തിൽ ലഘുഭക്ഷണസൽക്കാരത്തിനു ശ്രദ്ധിച്ചിരുന്ന അമ്മ ഇപ്പോൾ എവിടെപ്പോയി. 'വാസു' എന്നുള്ള ആ മനോഹരമായ വിളി ഇനി ഞാൻ എന്നു കേൾക്കും? വഹിയാ! എനിക്കു ചിന്തിപ്പാൻ വഹിയാ.

ഞാൻ ആ ഇരുപ്പിൽ രണ്ടോ നാലോ മണിക്കൂർ ഇരുന്നിരിക്കണം. ആരും എന്നെ വിളിച്ചില്ല. അത്താഴത്തിന്റെ ആലോചനപോലും ഉണ്ടായതുമില്ല. അൎദ്ധരാത്രിക്കു മുൻപായി ഇളയ സഹോദരി വാതുക്കൽ വന്നു.

'വല്യോപ്പാ' ഇങ്ങനെ അകത്തുതന്നെ ഇരുന്നാലോ, പുറത്തേക്കു് ഒന്നുവരിക. "അത്താഴം ഒന്നും കഴിച്ചില്ലല്ലോ" എന്നു പറഞ്ഞു.

ഞാൻ പുറത്തുവന്നു് വരാന്തയിൽ ഇട്ടിരുന്ന ഒരു "കരണ്ടിപ്പലക"യിൽ കയറിയിരുന്നു.

"ആ അവലും മലരും കരിക്കും ശൎക്കരയും ഒക്കെ ഇങ്ങെടുത്തുകൊണ്ടുവാ" എന്നു് അനുജൻ ദാമോദരൻ സഹോദരിയോടു പറഞ്ഞു.

സഹോദരി—അതൊക്കെ അപ്പോൾ തന്നേ കൊണ്ടുപോയി. ഞാൻ കുറച്ചു കാപ്പിതിളപ്പിച്ചിട്ടുണ്ടു്. അതും പപ്പടം ചുട്ടതും കൊണ്ടുവരാം.

അനുജൻ—അവലും മലരും ഒക്കെ എവിടെ കൊണ്ടുപോയി. അതൊക്കെ ബന്ധുവീട്ടുകാർ 'പട്ടിണിക്കഞ്ഞിക്കു്' കൊണ്ടുവന്നതല്ലേ? അതു തിരികെ കൊണ്ടുപോകാൻ എന്താണുകാൎയ്യം?

സഹോദരി—അങ്ങനെയുള്ള സംഭാവനകൾ ഒന്നും വേണ്ടാ എന്നു് അവരോടു് ആരോ ശട്ടം കെട്ടിയത്രേ.

ഞാൻ—ഏതായാലും നേരം വളരെ ആയി. ഇനി ഭക്ഷണം ഒന്നും വേണ്ടാ. ശവദാഹത്തിനു് കഴിയുന്നതും മുൻകൂട്ടി ശ്രമിച്ചാൽ മതി.

അനുജൻ—അക്കാൎയ്യത്തിനും കുറെ കുഴപ്പമുണ്ടെന്നാണു് കേട്ടതു്.

ഞാൻ—ആഹാ! കഴിഞ്ഞയാഴ്ചയിൽ ജ്യേഷ്ഠത്തി മരിച്ചുപോയപ്പോഴുണ്ടായതുപോലെ ആയിരിക്കുമോ?

അനുജൻ—ഏകദേശം അങ്ങനെതന്നെ.

ഈ അഭിപ്രായം കേട്ടതോടുകൂടി എനിക്കു മാതൃവിയോഗത്തെപ്പററിയുണ്ടായിരുന്ന മനുഃക്ലേശം മിക്കവാറും തീൎന്നുവെന്നു പറയാം. ഒരു വസ്തുവിന്റെ സമീപത്തു് അതിനേക്കാൾ വലിപ്പമുള്ള മറെറാരു വസ്തു വന്നുചേരുമ്പോഴാണല്ലോ ആദ്യത്തെ വസ്തുവിന്റെ ചെറുപ്പം സ്പഷ്ടദൃഷ്ടമായിത്തീരുന്നതു്. അതുപോലെ ഒരു ദുഃഖത്തേക്കാൾ വലുതായ മറെറാരു ദുഃഖം നമ്മെ സമീപിക്കുമ്പോൾ ആദ്യത്തെ ദുഃഖം വിസ്മൃതപ്രായമാകുന്നു. അമ്മയുടെ മൃതശരീരം ദഹിപ്പിക്കുന്ന കാൎയ്യത്തിൽ സഹകരിക്കേണ്ട ആളുകൾ എതിരായി നിൽക്കുകയാണെങ്കിൽ എന്താണു ചെയ്യേണ്ടതെന്നുള്ള ചിന്ത എന്റെ മസ്തിഷ്കശക്തിയെ പൂൎണ്ണമായി ഗ്രസിച്ചുകളഞ്ഞതുകൊണ്ടു് അമ്മ മരിച്ചതിന്റെ ദുഃഖം തൽക്കാലത്തേക്കു നിസ്സാരമായിത്തീൎന്നുവെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

ഞങ്ങളുടെ നാട്ടിൽ ഒരു ഗ്രാമസംഘം ഉണ്ടു്. അതിന്റെ നായകൻ ഒരു സുഗ്രീവാജ്ഞക്കാരനാണു്. അയാളുടെ കല്പനയനുസരിച്ചു മാത്രമേ ആ ദേശത്തു് ഏതൊരു കാൎയ്യവും നടക്കാനും നടത്താനും തരമുള്ളു. കഴിഞ്ഞയാഴ്ചയിൽ എന്റെ സഹോദരി മരിച്ചിട്ടു കഴിച്ചു മൂടുവാൻ മൂന്നു ദിവസത്തെ കാലതാമസം വേണ്ടിവന്നു. അന്നു് അഞ്ഞൂറു രൂപാ വില പിടിപ്പുള്ള സ്വൎണ്ണപ്പണ്ടങ്ങൾ പ്രമാണിക്കു കാഴ്ച വയ്ക്കേണ്ടിവന്നു. അതു വയ്ക്കാഞ്ഞപ്പോൾ മൃതശരീരം കഴിച്ചുമൂടിക്കൊൾവാൻ അദ്ദേഹം കല്പനയായി. ഈ പ്രാവശ്യം അതുകൊണ്ടും മതിയാകുമെന്നു തോന്നുന്നില്ല. പ്രമാണിയെ പ്രീണിപ്പിക്കുവാൻ എന്താണു ചെയ്യേണ്ടതെന്നു് അറിയാതെ ഞാൻ കുഴങ്ങി.

പട്ടിണിയും, ഉറക്കമിളപ്പും, അമ്മ മരിച്ച ദുഃഖവും എല്ലാം കൂടി എന്നെ ഇതികൎത്തവ്യതാമൂഢനാക്കി. ഗ്രാമപ്രമാണിയെ സ്വാധീനപ്പെടുത്തുവാൻ കഴിയാത്തപക്ഷം മതസംബന്ധമായ യാതൊരു ചടങ്ങുകളും കൂടാതെ അമ്മയുടെ മൃതശരീരം തന്നത്താൻ കഴിച്ചുമൂടേണ്ടിവരും. അതു് അമ്മയോടു് എനിക്കുള്ള കൎത്തവ്യത്തിനു് ഒരു ലോപമായിത്തീരൂന്നെങ്കിലോ എന്നായിരുന്നു എന്റെ ഭയം. ശാസ്ത്രപ്രകാരം അമ്മയുടെ പിണ്ഡം വയ്ക്കാതിരുന്നാൽ ആത്മാവിനു ഗതി കിട്ടുമോ? അമ്മയുടെ പിണ്ഡത്തിന്റെ സങ്കല്പം തെററിയാൽ കാക്കകൾ പോലും ആ പിണ്ഡം തൊടുമോ? അതു് അന്ധവിശ്വാസമാണെന്നു് നിങ്ങൾ പറയുമായിരിക്കാം. പക്ഷേ സ്വന്ത അനുഭവത്തിൽ വന്നെങ്കിലേ കാൎയ്യം തിരിച്ചറിയാൻ കഴിയൂ. ദൂരെയിരുന്നു നോക്കുമ്പോൾ പൎവ്വതം മനോഹരമായിത്തോന്നുന്നു. അടുത്തു ചെല്ലുമ്പോഴാണു മുള്ളും മുരടും മൂൎഖൻപാമ്പും നമ്മുടെ മുൻപിൽ കാണപ്പെടുന്നതു്.

എങ്ങനെയിരുന്നാലും, ഞാൻ യോഗപ്രമാണിയുടെ വീട്ടിൽ ഹാജരുകൊടുത്തു.

"നിങ്ങളെന്താണു യോഗത്തിലെ കുടിശിക തീൎക്കാത്തതു്? നിങ്ങളെന്താണു യോഗത്തിലെ അംഗങ്ങളുടെ മേൽ കേസു കൊടുക്കുന്നതു്? നിങ്ങളെന്താണു യോഗത്തിനു കെട്ടുതെങ്ങു കെട്ടുവാൻ അനുവദിക്കാത്തതു്? നിങ്ങളെന്താണു യോഗത്തിൽനിന്നും വിരോധിച്ചിട്ടുള്ള കുളങ്ങളിൽ കുളിക്കുന്നതു്?"

ഈ മാതിരി ചില ചോദ്യങ്ങൾ പുറപ്പെട്ടു. ഞാൻ ഒന്നിനും മറുപടി പറഞ്ഞില്ല. മൗനം വിദ്വാനു ഭൂഷണം എന്നുണ്ടല്ലോ. ഒടുവിൽ പ്രമാണി ഇങ്ങനെ പറഞ്ഞു:—

അയ്യപ്പൻകോവിൽ ഇരിക്കുന്ന സ്ഥലം നിങ്ങളുടെ വകയല്ല. മാളികപ്പുറത്തമ്മ ഇരിക്കുന്നതു നിങ്ങളുടെ പറമ്പാണെങ്കിലും ക്ഷേത്രം നിങ്ങളുടെ വകയല്ല. ക്ഷേത്രത്തിലെ വസ്തുവകകൾ നിങ്ങളും നിങ്ങളുടെ പൂൎവ്വികന്മാരും നശിപ്പിച്ചിട്ടുണ്ടു്. അതിന്റെ പരിഹാരമായി അറു

ന്നു ബ്രിട്ടീഷുശ്രപ്പയ്ക്കു ഒരു പ്രോനോട്ട് എഴുതിത്തരിക. അങ്ങനെ ചെയ്യുയാണെങ്കിൽ അമ്മയുടെ പിണ്ഡം വയ്ക്കാൻ സമ്മതിക്കാം. അല്ലാത്തപക്ഷം മൃതശരീരം ഉണങ്ങി സൂക്ഷിക്കേണ്ടതായി വരും.

നിശ്ചയിച്ച പ്രായശ്ചിത്തത്തുക വളരെ കൂടുതലായിപ്പോയി എന്നു ഞാൻ പരാതി പറഞ്ഞുനോക്കി. പക്ഷേ അതൊന്നും അവിടുത്തെ ചെവിയിൽ കയറിയില്ല. ഗത്യന്തരമില്ലായ്കയാൽ ഞാൻ പ്രോനോട്ടും എഴുതിക്കൊടുത്തിട്ടു വീട്ടിലേക്കു മടങ്ങി. പിന്നീടു ഗ്രാമവാസികളുടെ നിസ്സഹകരണത്തിന്റെ ലക്ഷണങ്ങൾ ഒന്നും കാണപ്പെട്ടില്ല എന്നുള്ളതു ആശ്വാസപ്രദം തന്നെ.

ഏറെത്താമസിയാതെ അമ്മയുടെ ഭൌതികാവശിഷ്ടങ്ങൾ ശ്മശാനത്തിൽ എത്തി. ആശ്രയിക്കുന്നവനെ ഭക്ഷിക്കുന്ന ഗ്രാമയോഗപ്രമാണിയും അഗ്നിഭഗവാനും പ്രസാദിച്ചപ്പോൾ ആ മൃതശരീരം എളുപ്പത്തിൽ ഭസ്മമായിത്തീൎന്നു. തടസ്സങ്ങളെല്ലാം തീൎന്നു. വന്ന ശിതികന്റെയും പുരോഹിതന്റെയും ആജ്ഞയെയനുസരിച്ചു ഞാൻ ഉദകക്രിയയും സംസ്കാരക്രിയയും അസ്ഥിസഞ്ചയനവും മററുകാൎയ്യങ്ങളും യഥാവിധി നടത്തി.

കുറച്ചുദിവസത്തിനുള്ളിൽ യോഗപ്രമാണിയും മററാളുകളും "അടിയന്തിരംകൂടി നിശ്ചയിക്കാൻ" എന്റെ വീട്ടിൽ വന്നു. ഞാൻ എല്ലാവരെയും യഥോചിതം സ്വീകരിച്ചു സൽക്കരിച്ചിരുത്തി. കരയോഗത്തിലെ ചിത്രഗുപ്തൻ ഒരു കരിമ്പനഓല എടുത്തു വാൎന്നു മുറിച്ചു.

ഹരിശ്രീഗണപതയെനമഃഅവിഘ്നമസ്തു

എന്നു എഴുതിവച്ചു. പിന്നീടു അടിയന്തിരത്തിനുള്ള സാമാനങ്ങളുടെ ലിസ്റ്റ് തയാറാക്കി. ഓലയിൽ എഴുതി. ഉണക്കലരി അഞ്ചുപറ, പുഴുക്കലരി അമ്പതു പറ, കുമ്പളങ്ങാ മുപ്പതു്, മത്തങ്ങാ അൻപതു് എന്നിത്യാദി.

ആ കൊല്ലം ഞങ്ങളുടെ പുരയിടത്തിൽ ചെയ്തിരുന്ന മത്തകൃഷിക്കു ധാരാളം കായ്കൾ ഉണ്ടായി. മത്തയും കുമ്പളവും അധികമായി കായിച്ചാൽ ആ വർഷത്തിൽ ആ വീട്ടിൽ മരണമുണ്ടാകുമെന്നാണു് നാട്ടിലെ ഒരു ആപ്തവാക്യം. അതു ശരിയാണെന്നു് എനിക്കും സമ്മതമായി. ഒരു മത്തച്ചെടിയിൽനിന്നു് അൻപതിലധികം മത്തങ്ങാ ഉണ്ടാകുക എന്നുള്ളതു് അതിനു മുൻപും പിൻപും ഞാൻ കണ്ടിട്ടില്ല. ആ മത്തച്ചെടി എന്റെ അമ്മയുടെ സ്വന്തം കൈകൊണ്ടുനട്ടു വളൎത്തിട്ടുള്ളതും ആയിരുന്നു. അമ്മയുടെ പിണ്ഡസദ്യ മോടിയാക്കുവാൻ ആ മത്തച്ചെടി ചെയ്ത സഹകരണം എനിക്കു അത്ഭുതാനന്ദങ്ങൾക്കു കാരണമായി.

യോഗക്കാരുടെ പട്ടികയനുസരിച്ചു ഞാൻ തയാറാക്കേണ്ടിയിരുന്ന സാമാനങ്ങളിൽ മത്തങ്ങാ ഒഴിച്ചു ബാക്കിയുള്ളവയെല്ലാം പണവും കൊടുത്തു, സ്വൎണ്ണഗിരിച്ചന്തയിലേക്കു ആളയയ്ക്കാമെന്നു് നിശ്ചയിച്ചു. ഒരുക്കങ്ങൾ എല്ലാം ധൃതഗതിയിൽ നടന്നുകൊണ്ടിരിക്കെ ഒരു ദിവസം കാലത്തെ സഹോദരി എന്റെ അടുക്കൽ വന്നു പറകയാണു്;

"വല്യോപ്പേ, മത്തങ്ങാക്കൂടി ചന്തയിൽനിന്നു വാങ്ങിക്കാതെ നിവൃത്തിയില്ല"

ഞാൻ—എന്തു്? നമ്മുടെ മത്തങ്ങാ ഒക്കെ എവിടെ പോയി?

സഹോദരി—ആവോ? ഒന്നും കാണ്മാനില്ല. ഇന്നു കാലത്തു പറമ്പിൽചെന്നു നോക്കുമ്പോൾ ഒരെണ്ണംപോലും ഇല്ലാതെ എല്ലാം ആരാണ്ടു മോട്ടിച്ചുകളഞ്ഞു.

ഞാൻ ഉടനെ പുരയിടത്തിൽ ഇറങ്ങി അങ്ങുമിങ്ങും നടന്നു പരിശോധിച്ചു. മത്തങ്ങാ ഒരെണ്ണംപോലും ബാക്കി വെയ്ക്കാതെ മുഴുവൻ കള്ളന്മാർ തട്ടിക്കൊണ്ടുപോയി. എനിക്കുണ്ടായ ഇച്ഛാഭംഗത്തിനു് അതിരില്ല. മുൻകൂട്ടി അവയെല്ലാംപറിച്ചു ശേഖരിക്കാതിരുന്നതു വലിയ പിടിപ്പുകേടായിപ്പോയി. 'ഗതം ഗതം സർവ്വമുപേക്ഷണീയം,

ഞങ്ങളുടെ നാട്ടിൽ ഒരു പ്രത്യേകസാമുദായിക നടപടിയുണ്ടു്. ഏതെങ്കിലും ഒരു വീട്ടിൽ വല്ല അടിയന്തിരവുമുണ്ടായാൽ അയൽക്കാരും ബന്ധുക്കാരും കരക്കാരും മററും കറിസാമാനങ്ങൾ സമ്മാനിക്കുകയെന്നുള്ളതാണു് ആ സമ്പ്രദായം. മററു പ്രദേശങ്ങളിലും ഈ രീതി കുറച്ചൊക്കെ കാണുമെങ്കിലും അതിന്റെ പ്രാബല്യം എന്റെ നാട്ടിലെപ്പോലെ ഇല്ലെന്നാണു തോന്നുന്നതു്. പലപ്പോഴും, അടിയന്തിരങ്ങൾ നടത്തുന്ന വീട്ടുകാൎക്കു പിൽക്കാലത്തു് രണ്ടോ നാലോ മാസത്തേക്കു ആവശ്യമുള്ള സസ്യഫലങ്ങൾ സൌജന്യമായി ലഭിക്കാറുണ്ടു്. ഈ രീതിയിൽ എനിക്കും ചില സംഭാവനകൾ ലഭിക്കാതിരുന്നില്ല. യോഗപ്രമാണി തുടങ്ങി ചില്ലറക്കാർ വരെയുള്ള പല വീട്ടുകാരും ഓരോ സാമാനങ്ങൾ കൊടുത്തയച്ചു. എന്നാൽ സംഭാവനയായി കിട്ടിയ സാധനങ്ങളിൽ അധികവും മത്തങ്ങാ ആയിരുന്നുവെന്നു മാത്രമല്ല ഞങ്ങളുടെ വീട്ടിൽനിന്നു മോഷണംപോയ ഇനങ്ങളോടു ആകൃതികൊണ്ടും വലിപ്പംകൊണ്ടും ഏററവും സാദൃശ്യം ഉള്ളവകൂടിയായിരുന്നുവെന്നുള്ളതാണു് വിശേഷമായി പറയാനുള്ളതു്. "കുംഭകോണേകൃതം പാപം കുംഭകോണേവിനശ്യതി." എന്നു പറഞ്ഞ മട്ടിൽ ഞങ്ങളുടെ മത്തൻകായ്കളിൽ അധികവും ഞങ്ങൾക്കുതന്നെ കിട്ടിഎന്നു ഞാൻ സന്തോഷിച്ചു.

അമ്മയുടെ പിണ്ഡം അടിയന്തിരം വീട്ടുകാൎക്കും നാട്ടുകാൎക്കും തൃപ്തികരമായവിധംചെല്ലും ചെലവുമായി നടത്തി ചുരുക്കിപ്പിടിക്കുവാൻഞാൻചെയ്ത ശ്രമംകൊണ്ടുഒരു വിശേഷവുമുണ്ടായില്ല. യോഗപ്രമാണിയുടെ നിർബന്ധം അനുസരിച്ചു തന്നേ ചെലവുകൾ നടത്തേണ്ടിവന്നു. ഞങ്ങളുടെ രണ്ടുകൊല്ലത്തേ നിത്യച്ചെലവിനു് ആവശ്യമുള്ള സംഖ്യ അന്നു് ഒരുദിവസംകൊണ്ടു് അന്യ കുക്ഷികളിലേക്കു പകൎന്നു.

പുരോഹിതന്റെ വായ്ത്താരി അനുസരിച്ചു് അമ്മയുടെ പിണ്ഡം ഞാൻ ഉരുട്ടി ദർഭ വിരിച്ചതിന്മേൽ വച്ചു. പിന്നീടു എള്ളും പൂവും ചന്ദനവും ചേൎത്തു രണ്ടു മൂന്നു നീരു കൊടുത്തു. കൈകഴുകി പവിത്രം ഇട്ടു. നിലം തളിച്ചു മെഴുകി പൂവും ചന്ദനവും വിതറി. അമ്മയുടെ നാളും പേരും സംകല്പിച്ചു്, ആവാഹിക്കുകയും ഉദ്വസിക്കുകയും തേരേറുകയും പിണ്ഡത്തിന്മേൽ തയിരു കടഞ്ഞു ക്രിയ സമാപിപ്പിക്കുകയും ചെയ്തു. പുരോഹിതനു പത്തുറുപ്പികയൊടു സമീപിച്ചു ഒരു തുക ദക്ഷിണയും കൊടുത്തുവെങ്കിലും അതുകൊണ്ടൊന്നും എനിക്കു തൃപ്തിയായില്ല. പിണ്ഡം മുററത്തു വെച്ചു കൈകൊട്ടി. കാക്കയെ കാണ്മാനില്ല! കഷ്ടമേ, അമ്മയ്ക്കു ഇതൊന്നും തൃപ്തികരമായില്ലെന്നോ ഒന്നു ഊഹിക്കേണ്ടതു്? ഏതെങ്കിലും കാക്കയെ വെടിവയ്ക്കുകയും ഉപദ്രവിക്കുകയും ചെയ്യുന്ന നായാട്ടുകാരേ അന്നു ഞാൻ ശപിച്ചു. അവർ ഇതുപോലെ പിണ്ഡം ഉരുട്ടിവച്ചു കൈകൊട്ടി കാക്ക വരുമ്പോൾ വെടി വയ്ക്കാറുണ്ടത്രേ. ഏതായാലും നമുക്കു അതു ഒരു വൈഷമ്യക്കേടിനു കാരണമായി. പകുതി പട്ടിണി കിടന്നും ഉപ്പു് അശ്ലേഷം വർജ്ജിച്ചും പത്തു ദിവസം ബലികൎമ്മം നടത്തീട്ടും അമ്മയുടെ ആത്മാവിനു ചാരിതാൎത്ഥ്യം വന്നില്ലെങ്കിൽ എന്താണു ചെയ്യേണ്ടതു്? ഇങ്ങനെ വിചാരിച്ചു ഞാൻ മുററത്തുനിന്നു വീണ്ടും വീണ്ടും കൈകൊട്ടൽ പത്തുപതിനഞ്ചു മിനിട്ടു ഇങ്ങനെ തുടൎന്നപ്പോൾ രണ്ടുമൂന്നു കാക്കവന്നു പിണ്ഡം കൊത്തിയതു് എന്റെ അമ്മയുടെ അനുഗ്രഹമെന്നേ പറയേണ്ടു. കൃതാൎത്ഥോസ്മ്യഹം കൃതാൎത്ഥോസ്മ്യഹം.

---

# ആ സുന്ദരിയുടെ ഭർത്താവ്.

(തകഴി ശിവശങ്കരപ്പിള്ള)

യോഗസ്ഥലം മുതൽ വീട്ടുവരെ ആ ദമ്പതികൾ ഒരുമിച്ചു കുതിരവണ്ടിയിൽ അരമണിക്കൂർ നേരം യാത്രചെയ്തു. അവൾ എന്തൊക്കെയോ ലഘുചിത്തയായി ചിലച്ചുകൊണ്ടിരുന്നു; കുട്ടിയെപ്പോലെ ചപല ആയിരുന്നു. അയാൾ ഒരക്ഷരം ഉരിയാടിയില്ല.

അന്നത്തെപ്പോലെ ഒരു മഹാവിജയം അവൾക്കു് ഉണ്ടായിട്ടില്ല. ആ സായാഹ്നത്തിൽ സിദ്ധിച്ച ബഹുമതി അസൂയാർഹമായിരുന്നു. ആ ദിവ്യമായ സംഗീത മധുരിമയിൽ എവരും തന്നെത്താൻ മറന്നു; സദസ്സു കോൾമയിർകൊണ്ടു. വിശ്വവിഖ്യാതനായ ഒരു മഹാൻ അവളെ മുക്തകണ്ഠം സ്തുതിച്ചു.

വണ്ടിയിൽ വച്ചു് ആ ഭർത്താവു് അവളുടെ ചാപല്യത്തെ രണ്ടുമൂന്നാവർത്തി നിരൂക്ഷിച്ചു. ആഹ്ലാദത്തിൽ മതിമറന്ന ആ സ്ത്രീ അതൊന്നും അറിഞ്ഞില്ല. അയാളുടെ കണ്ണുകളിൽ നിഴലാടിയിരുന്ന വിചാരമെന്തെന്നു് അവൾ കണ്ടില്ല. അയാളുടെ മൗനത്തിന്റെ സൂചനയും മനസ്സിലാക്കാൻ ആ സ്ത്രീക്കു് കഴിഞ്ഞില്ല.

"ഇതെന്തു്? ഉറക്കം തൂങ്ങുന്നോ?"

അവൾ അയാളുടെ കവിളിൽ വിരൽ ഊന്നിക്കൊണ്ടു് ചോദിച്ചു.

വീട്ടിലെത്തി. അവൾ ഉല്ലാസഭരിതയായിരുന്നു. വണ്ടിയിൽനിന്നും ചാടിയിറങ്ങി അവൾ അകത്തേക്കുപോയി. അയാൾ നിരുന്മേഷനായി വരാന്തയിൽ ഒരു ഈസിച്ചെയറിൽ ഇരുന്നു. മുണ്ടുമാറിയിട്ടു് അവൾ മടങ്ങിവന്നു് അടുത്തു ഒരു കസേരയിൽ ഇരുന്നു.

"ഈ മൗനം എന്തു്?"

അവൾ അയാളുടെ കരം എടുത്തു് മടിയിൽ വച്ചുകൊണ്ടു ചോദിച്ചു. എന്നിട്ടും അയാൾ മൗനം ഭഞ്ജിച്ചില്ല. അവൾ വീണ്ടും ചോദിച്ചു.

"ആ തോടി കീർത്തനം എങ്ങിനെയിരുന്നു? അതു ഞാൻ പാടിയാൽ നന്നാവുകയില്ലെന്നല്ലേ പറഞ്ഞതു്?"

അവൾക്കു് ഒരു മറുപടിയും ലഭിച്ചില്ല.

വൃക്ഷങ്ങൾക്കു മുകളിൽ തെളിഞ്ഞ ചന്ദ്രൻ പ്രത്യക്ഷനായി. അയാളുടെ വിരലുകൾക്കിടയിൽ അവൾ വിരൽ കോർത്തു കളിച്ചുകൊണ്ടിരുന്നു.

"എന്തൊരു ചന്ദ്രിക! ഈ വിളക്കു അതിന്റെ സൗന്ദര്യത്തെ നശിപ്പിക്കുന്നു"

അവൾ മേശമേൽ ഇരുന്ന വിളക്കു് അണച്ചു. എന്നിട്ടു് അയാളിൽ കൺകോണു ചായ്ച്ചു് ഹൃദയഹാരിയായി ഒരു ചിരി ചിരിച്ചു.

പ്രതിമപോലെ അയാൾ അപ്പൊഴും ഇരിക്കുന്നു!

"അദ്ധ്യക്ഷൻ എന്താണു കുറിച്ചു കൊടുത്തയച്ചതു്?" അയാൾ പെട്ടെന്നു ചോദിച്ചു. "അതോ—അയ്യോ—പിന്നെ ഞാൻ മറന്നു പോയല്ലോ"

അയാൾ അവളുടെ മടിയിൽനിന്നും കൈ പെട്ടെന്നു വലിച്ചെടുത്തു. ആ ബലം പ്രയോഗിക്കലിൽ അവൾ ഒന്നു നടുങ്ങി. അയാൾ അവളുടെ മുഖത്തു ഒരു ക്ഷണം ദൃഷ്ടി ഉറപ്പിച്ചു. അവൾ പറഞ്ഞു.

'നഠഭൈരവി കീർത്തനം പാടണമെന്നായിരുന്നു."

അവളുടെ ചാപല്യം പെട്ടെന്നു് ഒന്നു് ഒതുങ്ങിയതുപോലെ തോന്നി. ആ ചന്ദ്രനെ അവൾ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. ഇടക്കിടക്കു തീക്ഷ്ണമായ വീക്ഷണങ്ങൾ അവളുടെ മുഖത്തു പതിച്ചിരുന്നു. ആ തെളിഞ്ഞ ചന്ദ്രികയിൽ അവളുടെ നെററിയിലെ അല്പം മാഞ്ഞു കോട്ടം തട്ടിയ ചാന്തുപൊട്ടും പൊൻകവിളിൽ കുമ്പിയ ഒരു മുഖക്കുരുവുംകൂടി കാണാമായിരുന്നു. അവൾ വാർമുടിയിൽ ചൂടിയിരുന്ന പിച്ചിമാലയിൽനിന്നും ഉന്മാദകമായ പരിമളം പ്രസരിച്ചിരുന്നു. അവളുടെ ഓമന്മിഴികൾ ചന്ദ്രികയേററു് തിളങ്ങി. അവിടെ ജലം നിൽക്കുന്നുവെന്നു് അയാൾ സംശയിച്ചു.

"രമണി!"

ചില നിമിഷങ്ങൾ അവരുടെ മിഴികളിടഞ്ഞു. അവളുടെ ചെഞ്ചോരിച്ചുണ്ടുകളിൽ കരൾ കവരുന്ന ഒരു മന്ദഹാസം കളിയാടി!

"ഇതെന്തു കിറുക്കോ?"

അവളുടെ നെററി ചുളിഞ്ഞു.

"ആ കടലാസെവിടെ?" അയാൾ ചോദിച്ചു.

"അതു കീറിക്കളഞ്ഞു."

നിശ്ശബ്ദമായ അര മണിക്കൂർ നേരം കഴിഞ്ഞു. അവൾ എഴുന്നേററുപോയി.

* * * * *

യോഗറിപ്പോർട്ടിന്റെ കൂടെ അവളുടെ പടം ഒരു പത്രത്തിൽ പ്രസിദ്ധീകരിച്ചിരുന്നു. അവളെക്കുറിച്ചു കവനലോലുപമായ ഒരു ലേഖനം ഏതോ ഒരു കലാജ്ഞനായി എഴുതിയിരുന്നു. കേവലം ഒരു അഭിനന്ദനം മാത്രമായിരുന്നില്ല ആ ലേഖനം. ലേഖകന്റെ കലാവാസനയ്ക്കു്, അതിന്റെ അനന്തമായ അന്വേഷണത്തിൽ സൗന്ദര്യ സാക്ഷാത്കാരണമുണ്ടായതുപോലെയിരുന്നു. ഒരു വിശുദ്ധമണ്ഡലം, പരമാനന്ദതുന്ദിലമായ ഒരു അന്തരീക്ഷം അതു വായിക്കുന്നവർക്കു് അനുഭൂതമായിരുന്നു. അവിടെ ആ കോകിലാലാപം മാത്രം പരന്നൊഴുകുന്നുണ്ടു്. ആ ലേഖനം കേവലം ഒരു നിരൂപണം ആയിരുന്നില്ല. ആ ഗാനമാധുരിയിൽ ലയിച്ചു ലേഖകന്റെ വ്യക്തിത്വം നശിച്ചതുപോലെയിരുന്നു ലേഖനത്തിൽ വായനക്കാരന്റെ സൂക്ഷ്മദൃഷ്ടിക്കു് അവളുടെ സൗന്ദര്യം നിഴലാടിക്കാണാമായിരുന്നു.

രമണി ആ കവിതയിൽ ലയിച്ചു തന്നെത്താൻ മറന്നു. അവളുടെ ഭർത്താവു് അവിടെയില്ലായിരുന്ന ആ തക്കത്തിൽ അവൾ അനേകം പ്രാവശ്യം അതു വായിച്ചു.

വയ്യിട്ടു അവളുടെ ഭർത്താവു വന്നപ്പോൾ അവൾ ഓടി അടുത്തുചെന്നു. അയാളുടെ ചുമലിൽ കൈ ഇട്ടുകൊണ്ടു അവൾ പറഞ്ഞു.

"ഇന്നത്തെ പത്രത്തിൽ—"

"മതി! എനിക്കു സൈ്വരം വേണം."

അയാളുടെ സ്വരം ഒരു ഇരമ്പൽപോലെയിരുന്നു. അവൾ നടുങ്ങി പിൻമാറി. വാടിയ മുഖത്തോടെ അവൾ ഭർതൃസന്നിധിയിൽനിന്നും നിഷ്ക്രമിച്ചു. അവളുടെ ഉൾക്കാമ്പു നീറി.

"രമണി!"

രമണി വീണ്ടും അയാളുടെ മുമ്പിൽ വിനയ പൂർവം ആഗതയായി. അയാൾക്കു് ഒന്നും പറയാനില്ല. വെറുതെ വിളിക്കുക ആയിരുന്നു എന്നു പറഞ്ഞു.

അന്നു ശയ്യാഗാരത്തിൽ വച്ചു് അവൾ അയാളുടെ വക്ഷസ്സിൽ ശിരസ്സു ചേർത്തു് അനർഗ്ഗളം അശ്രു വാർത്തുകൊണ്ടു ചോദിച്ചു.

"എന്നെ വിശ്വാസമില്ലേ. ഈ അസ്വാസ്ഥതക്കു സംഗതിയെന്തു്?"

അവളുടെ കരാംഗുലികൾ അയാളുടെ മാർവ്വിടത്തിലെ നിബിഡമായ രോമരാജികൾക്കിടയിൽ മന്ദമന്ദം ചരിച്ചു കൊണ്ടിരുന്നു.

"എന്റെ രമണി! നീ ഇത്ര സുന്ദരി ആകണ്ടായിരുന്നു."

* * * * *

അടുത്ത ദിവസം അയൽക്കാരിയായ ഒരു മിത്രം രമണിയെ സന്ദർശിച്ചു.

"രമണി! നീ ഇത്ര നന്നായി ഒരിക്കലും പാടിയിട്ടില്ല" അവർ പറഞ്ഞു.

"അതു് എനിക്കും തോന്നി."

"ആ ലേഖനം—" ആ സ്ത്രീ അർത്ഥവത്തായി ചിരിച്ചു; അതിലുപരി അവരുടെ നോട്ടം അർത്ഥവത്തായിരുന്നു.

"മാധവി! ആരാണതു്?"

"ആ എനിക്കറിഞ്ഞുകൂട."

മാധവി പഴയതുപോലെ അർത്ഥഗർഭമായിചിരിച്ചു.

"അല്ല. ആരാ അതു്," രമണി വീണ്ടും ചോദിച്ചു. ലജ്ജയുടെ ലേശലേശം സ്ഫുരിക്കുന്ന ഒരു മധുര മന്ദഹാസം അവളുടെ വായ്മൂലകളിൽ കളിയാടി.

"സുന്ദരനായ ഒരു യുവാവു്. ഒരു വാസനാസമ്പന്നനായ കവി. നിന്റെ ഒരു ആരാധകൻ"

"ഓ! മാധവി! കളി പറയാതെ"

"പോ! കള്ളി!"

രമണിയുടെ മുഖം അരുണമായി.

"മാധവി!ഞാൻവിവാഹിതയാണു്"

"അതിനു ഞാനെന്തു പറഞ്ഞു?"

"ഓ! എനിക്കൊന്നും അറിയണ്ട."

"നീ അദ്ദേഹത്തെ അറിയുകയില്ലേ."

"ഇല്ല. നിന്നാണെ അറിയുകയില്ല"

"കള്ളി!—"

രമണി മാധവിയുടെ കൈക്കു പിടിച്ചു.

"മാധവി ഞാൻ സത്യമായി പറയുന്നു—"

"എന്റെ കൈ ഞെരിക്കാതെ."

"നീ എന്താണിങ്ങനെ ചോദിക്കുന്നതു്? തെററിദ്ധരിക്കാതെ. ഞാൻ അദ്ദേഹത്തെ അറിയുകയില്ല. എന്റെ ജീവിതം നശിപ്പിക്കാതെ."

രമണിയുടെ കണ്ണുകൾ നിറഞ്ഞു.

"ആ ലേഖനം വായിച്ചാൽ, ദൃഢമായ ഒരു ബന്ധം ഉണ്ടെന്നു തോന്നിപ്പോകും."

"അയ്യോ! മാധവി!" രമണിയുടെ കണ്ണിൽനിന്നും അശ്രുബിന്ദുക്കൾ അടർന്നു വീണു. അവൾ മാധവിയുടെ വാ പൊത്തി.

"മാധവി എന്നെ നശിപ്പിക്കാതെ എന്റെ ഭർത്താവു്—നീ എന്റെ ആന്തരികമായ ജീവിതം—നീറിനീറിയുള്ള ജീവിതം—ഞാൻ നിന്നോടു് പറഞ്ഞിട്ടില്ലേ, എനിക്കു പാർക്കിൽ പോകുവാൻ കൂടി അനുവാദമില്ലെന്നു്. ഞാൻ പുരുഷന്മാരുമായി സംസാരിച്ചു കൂടാ. എനിക്കു വരുന്ന എഴുത്തുകൾ അദ്ദേഹത്തിനെ ഏല്പിക്കണം. സൂചിമുനയിൽ തങ്ങിനിൽക്കുന്ന ആ വിശ്വാസം—മാധവി! എന്നെ തുലയ്ക്കരുതെ! ആ വാൾ എന്റെ തലയിൽവീഴാൻ—തലമുടിനാരിലാണു് അതു കെട്ടിത്തൂക്കിയിട്ടിരിക്കുന്നതു്. ഇന്നലെയും പറഞ്ഞു നീ സുന്ദരിയാകണ്ടായിരുന്നു എന്നു്. ഞാൻ ആ കവിയെ അറിയുകയില്ല."

"എന്നാൽ രമണി! ഇതു് തിരുവനന്തപുരത്തെ ഇന്നത്തെ സംസാരമാണു്."

"എന്റെ ദൈവമേ! അദ്ദേഹത്തിനു് അറിഞ്ഞുകൂടേ ഞാൻ ഭർത്തൃമതി ആണെന്നു്."

* * * * *

മാധവി പോയിക്കഴിഞ്ഞു രമണി വളരെ കരഞ്ഞു. ആ ലേഖനത്തിന്റെ രണ്ടുവരി വായിച്ചിട്ടു് അവൾ അതു് ചുരുട്ടിക്കൂട്ടി വലിച്ചെറിഞ്ഞു.

* * * * *

രണ്ടു ദിവസം കഴിഞ്ഞു് ഒരു സായാഹ്നത്തിൽ ഒരാൾ അവിടെ വന്നു. വാതിൽ മറഞ്ഞുനിന്ന ആ സന്ദർശകൻ ആരെന്നു് അവൾ നോക്കി. അതു് സുമുഖനായ ഒരു യുവാവായിരുന്നു. അയാളുടെ ജീവനുള്ള കണ്ണുകളിൽ ഒരു സംഭ്രമം നിഴലിച്ചിരുന്നു. യുവത്വം നിറഞ്ഞു തുടുതുടുത്ത ആ മുഖവും, കറുത്ത കുട്ടപ്പുരികവും, ചൈതന്യമുള്ള കണ്ണുകളുമെല്ലാം അവ്യക്തങ്ങളായ ചില സ്മരണകളെ തട്ടി ഉണർത്തുന്നതുപോലെ രമണിക്കു തോന്നി. എവിടെവച്ചോ ആ ആകർഷകമായ മുഖം കണ്ടിട്ടുണ്ടോ എന്നവൾ സന്ദേഹിച്ചു. അവളുടെ കരൾ അകാരണമായി ദ്രുതതരം തുടിച്ചു. അവൾ ഭൃത്യനെ ആഗതന്റെ അടുക്കലേക്കു പറഞ്ഞയച്ചു.

"കലോത്സവത്തിനു ഞാൻ ക്ഷണിക്കാൻ വന്നതാണു്." അയാൾ പറഞ്ഞു. തൊണ്ടയിൽ വെള്ളം വററിയിട്ടെന്നവണ്ണം അയാളുടെ സ്വരം ഇടറിയിരുന്നു. അയാളുടെ മുഖം ചുവന്നു.

പൊട്ടിത്തെറിക്കും എന്ന വിധം രമണിയുടെ കരൾ തുടിച്ചു. ഒട്ടുനേരം കഴിഞ്ഞു് അയാൾ പറഞ്ഞു.

"എന്നെ ഒരു പക്ഷെ പറഞ്ഞാൽ അറിയുമായിരിക്കും."

അവരുടെ കണ്ണുകൾ തമ്മിൽ ഇടഞ്ഞു. യുവാവിന്റെ ശിരസ്സു പെട്ടെന്നു ആനമ്രമായി, അവൾ വാതലിനുള്ളിലേക്കു തല വലിച്ചു.

അവൾക്കു് ആൾ മനസ്സിലായി!

അവളുടെ ശരീരം ആലിലപോലെ വിറച്ചു. അവൾ പാവപോലെ നിൽക്കുകയാണു്. ഒട്ടുനേരം കഴിഞ്ഞു് അവൾ ഭൃത്യനെ വിളിച്ചു പറഞ്ഞു.

"നീ പുറത്തിരിക്കുന്ന ആളിനോടു് പറ,അദ്ദേഹം ഇപ്പോൾ വരികയില്ലെന്നു്."

അവളുടെ ശബ്ദം ഇടറുന്നുണ്ടായിരുന്നു. ഭൃത്യൻ വിവരം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ പുറത്തുപോയിരുന്ന അവളുടെ ഭർത്താവു് വന്നു. അയാൾ യുവാവിനെ നഖശിഖാന്തം ഒന്നു സൂക്ഷിച്ചു നോക്കിയിട്ടു് അകത്തേക്കു പോയി.

അവൾ കട്ടിലിൽ നിന്നും എഴുന്നേററു. അയാൾ അവളെ തീക്ഷ്ണമായി ഒരു നോട്ടം നോക്കി. അവളുടെ നെഞ്ചിടിപ്പു് മനസ്സിലായതുപോലെ അയാൾ പറഞ്ഞു.

"നീ കരഞ്ഞു. നിന്റെമുഖം തുടുത്തിരിക്കുന്നു."

അവൾ ഒന്നും മറുപടിപറഞ്ഞില്ല.

അയാൾ വീണ്ടും വരാന്തയിൽ വന്നു. ആ യുവാവു് എത്ര ശ്രമിച്ചിട്ടും അടക്കുവാൻ കഴിയാത്ത സംഭ്രമത്തോടെ പറഞ്ഞു.

"കലോത്സവത്തിനു ക്ഷണിക്കുവാൻ വന്നു."

ആ നിർഭാഗ്യനായ ഭർത്താവിന്റെ ഉള്ളിൽ അലതല്ലിയ വികാരങ്ങൾ വിവിധങ്ങളും ഉൽക്കടങ്ങളും ആയിരുന്നു. ഒരക്ഷരം പറയാൻ അയാൾക്കു കഴിഞ്ഞില്ല. യുവാവു യാത്രപറഞ്ഞു പോയി.

അയാളുടെ കണ്ണുകളും നിറഞ്ഞു; അയാൾ പല്ലുകടിച്ചു. വിരലുകൾ കോർത്തു് കൈ തലയിൽ വച്ചു. അവസാനത്തിൽ അയാളുടെ മുഖം ക്രൂരമായി.

"രമണി!"

ആ വിളി അത്യാപത്തിലെ അഭയാർത്ഥനപോലെയും ഉച്ചത്തിലും ആയിരുന്നു.

അവൾ അവിടെ വന്നു.

"നിങ്ങൾ എന്തെല്ലാമാണു സംസാ

രിച്ചതു്?" അയാളുടെ കണ്ണിൽനിന്നും അഗ്നിസ്ഫുലിംഗങ്ങൾ പാറി.

"ഒന്നും സംസാരിച്ചില്ല." അവൾ കരഞ്ഞു. അയാളുടെ നോട്ടം അവളെ ദഹിപ്പിച്ചു.

അവൾ തല കുനിച്ചുനിന്നു വിങ്ങിവിങ്ങിക്കരഞ്ഞു.

"നീ കലോത്സവത്തിനു പൊയ്ക്കൂടാ."

ആ ആജ്ഞയുടെ വൻഭാരത്തിനു് അവളുടെ പിഞ്ചാത്മാവു വഴങ്ങി. വിനയപൂർവ്വകവും ബാഷ്പകലുഷവും ആയ ഒരു ചെറുശബ്ദം അതിനു മറുപടിയായി ഉണ്ടായി.

"ഇല്ല."

'വേണ്ട തേവിടിയാടണ്ട. പത്രത്തിൽ എന്റെ ഭാര്യയെക്കുറിച്ചു് ആരും എഴുതണ്ട.

അവൾ ഒന്നു നടുങ്ങി. ഭർത്തൃമുഖത്തു തല ഉയർത്തി അവൾ നോക്കി.

രമണി!

"ഇനി ഇവിടെ പുരുഷന്മാരെ കണ്ടു പോകരുതു്. പോ!"

അങ്ങിനെ ആ രംഗം അവസാനിച്ചു.

* * * * *

അടുത്ത ദിവസം ഒരു പ്രമാണം കൊണ്ടുവന്നു് അതിൽ ഒപ്പിടുവാൻ അയാൾ അവളോടു് ആജ്ഞാപിച്ചു. അവൾ നിശ്ശബ്ദയായി അതു ചെയ്തുകൊടുത്തു. ആ പത്രത്തിനു് അയയ്ക്കാനുള്ള നോട്ടീസ്സായിരുന്നു അതു്.

അവളുടെ കണ്ണുകൾ എപ്പോഴും നനഞ്ഞിരുന്നു. ആ മുഖം വാടിയ താമരപ്പൂപോലെയിരുന്നു. പ്രസന്നത പൊയ്പ്പോയി. ദീർഘനിശ്വാസത്താൽ തപ്തമായ ആ ജീവിതം ദാരുണമായിരുന്നു. ചിലപ്പോൾ അവൾ വാവിട്ടു കരയും. കലോത്സവം പൊടിപൊടിച്ചു നടക്കുന്നു. പല വലിയ ആളുകളും അവളെ അന്വേഷിച്ചു വന്നു.

സന്ധ്യാവേളകളിൽ അവൾ വീണ എടുത്തുവച്ചു പാടും. ആ ഗാനങ്ങൾ വിഷാദാത്മകങ്ങളായിരുന്നു. 'ഈ ജീവിതം ജീവിക്കത്തക്കതല്ല. ഇവിടെ സുഖമില്ല' എന്നായിരുന്നു ആ കുററമററ ഗാനങ്ങളുടെ സന്ദേശം. അവ പലപ്പോഴും കണ്ണീരിൽ നനഞ്ഞതും ആയിരുന്നു.

അടുത്ത വീടുകളിൽ വിദ്യാർത്ഥികൾ താമസിച്ചിരുന്നു. സന്ധ്യക്കു് അവർ ഒരുമിച്ചു കൂട്ടം. പാന്ഥന്മാർ റോഡിൽനിന്നു പോകും. ഇങ്ങിനെ അവിടെ ഒരു ചെറിയ ജനക്കൂട്ടം പതിവായി ഉണ്ടായിരുന്നു.

അവളുടെ ഭർത്താവു് അവളെ വിളിച്ചു പറഞ്ഞു.

"ഇനി മേലാൽ നീ പാടിക്കൂട."

"ഇല്ല"

അവൾ പിന്നീടു പാടിയില്ല.

അന്നൊരു ദിവസം അവൾ അവളുടെ മനോഹരമായ തലമുടി ചീകിക്കെട്ടി ഒരു മുല്ലമാല ചൂടി. അവൾ ഒരു ചാന്തുപൊട്ടു തൊട്ടു. കാമുകനുവേണ്ടി ഒരുങ്ങി നിൽക്കുന്ന കാമുകിയെപ്പോലെ അവൾ അന്നു പ്രസന്ന ആയിരുന്നു. ആ ഭർത്താവു അവളെ ഒട്ടുനേരം സൂക്ഷിച്ചുനോക്കിയിട്ടു പറഞ്ഞു.

"രമണി! ആ മാല അങ്ങു എടുത്തുകളയു. നിന്റെ തലമുടിയെ നീ വളരെ ശുശ്രൂഷിക്കുന്നു. ഇന്നാൾ തല കോതുന്നതു കണ്ടപ്പോൾ തോന്നിയതാണു്"

ഒരുക്ഷണം അവൾ സ്തംഭിച്ചു നിന്നുപോയി. അടുത്ത നിമിഷം അവൾ തലമുടി അഴിച്ചു ആ മാല എടുത്തു.

"ആ പൊട്ടു തുടച്ചുകളയൂ."

പുടകത്തുമ്പുകൊണ്ടു് അവൾ പൊട്ടു തുടച്ചു.

"നീ ഒരുങ്ങി നിൽക്കണ്ട."

"ഞാൻ ഒട്ടും ഒരുങ്ങിയിട്ടില്ലല്ലോ."

"ഉം."

എന്നിട്ടും അവൾ ജീവിച്ചുപോന്നു. അവളുടെ കണ്ണുകൾ ഇന്നും സജീവവും ആകർഷകവും തന്നെ ആണു് എങ്കിലും സൂക്ഷ്മനിരീക്ഷണത്തിൽ ഒരു കാപട്യം അവയുടെ ചലനത്തിൽ കാണുവാൻ കഴിയും. ആ നിഷ്ക്കളങ്കത പൊയ്പ്പോയി. അവയുടെ സ്ഥാനത്തു രഹസ്യം കുടിയേറി. അവൾ ജീവിതം പഠിച്ചു. ചിലപ്പോൾ അങ്ങു് ദൂരത്തേക്കു് അവൾ നോക്കാറുണ്ടു്. ആ കണ്ണുകൾക്കു നവ്യമായ ഒരു പ്രകാശവും അപ്പോൾ ഉണ്ടാകാറുണ്ടു്. അവളുടെ മുഖം പൂർവ്വാധികം പ്രസന്നമാകും. അതു് ഒരു ക്ഷണനേരമേ നിൽക്കാറുള്ളു.

രമണി പിന്നീടു മാല ധരിച്ചിട്ടില്ല. പൊട്ടിട്ടിട്ടില്ല; ആഭരണങ്ങളും അണിഞ്ഞിട്ടില്ല. ഒരു ദിവസം അവൾ കളിയായി ചിരിച്ചുകൊണ്ടു ചോദിച്ചു.

'ഈ താലിക്കൂടി ഞാൻ അഴിച്ചു് പെട്ടിയിൽ വച്ചേക്കട്ടോ?

പെട്ടിയിൽ അവളുടെ വിലയേറിയ സാരികളൊന്നും ഒരു ദിവസം കാണുവാനില്ലായിരുന്നു. അവൾ സസംഭ്രമം ഭർത്താവിനോടു ചോദിച്ചു.

"എന്റെ സാരികൾ എവിടെ?"

"അവ ഞാനെടുത്തു."

"എന്നിട്ടെന്തു ചെയ്തു."

"ദഹിപ്പിച്ചു കളഞ്ഞു."

"എന്തിനു്?"

ഞാൻ പറഞ്ഞതിനു വിരുദ്ധമായി നീ ഒരുസാരി ഉടുത്തുകൊണ്ടു് ഇന്നലെ സായാഹ്നത്തിൽ മട്ടുപ്പാവിൽ നിന്നു."

ഉപയോഗമില്ലാതെ ഇരുന്നു ജീർണ്ണിക്കേണ്ട എന്നു വിചാരിച്ചു് അവൾ ധരിച്ചുപോയി. അവളും സ്ത്രീയല്ലേ? പുറത്തു പോകുവാൻ അനുവാദമില്ല. വീട്ടിലെങ്കിലും അവ ഉടുത്തുകൂടെന്നു്!

അവളുടെ ചുണ്ടുകൾ ഒന്നു വക്രിച്ചു. അവൾ പറഞ്ഞു.

"ഞാൻ സാധാരണ വീട്ടുവേഷത്തിൽ നിൽക്കുന്നതാണു് കൊള്ളാവുന്നതെന്നു പറയാറുണ്ടു്."

"ആരു പറയാറുണ്ടു്"

അവൾ അയാളുടെ മുഖത്തു് തുറിച്ചുനോക്കി.

* * * * *

അവൾ വളരെ വാത്സല്യമായി സംരക്ഷിച്ചുപോന്ന തലമുടി, കുളി കഴിഞ്ഞു് അഗ്രം കെട്ടി പിന്നിൽ ഇട്ടിരിക്കുക ആയിരുന്നു. അതു് അങ്ങിനെ തിങ്ങിയിടതൂർന്നു ചുരുണ്ടു മുട്ടുകവിഞ്ഞു് കിടന്നിരുന്നു. പുറത്തുപോയിരുന്ന അയാൾ പടി കടന്നപ്പോൾ ആ കേശപ്രവാഹമാണു കണ്ടതു്. അയാൾ ഒട്ടുനേരം സൂക്ഷിച്ചുനോക്കി. അവൾ അതിനെ ലാളിക്കുന്നതു് അയാൾ കണ്ടിട്ടുണ്ടായിരുന്നു.

"രമണി!"

അവൾ തിരിഞ്ഞുനോക്കി.

"ഉം. ഒന്നുമില്ല."

* * * * *

അന്നു അർദ്ധരാത്രിയിൽ അവൾ, തലമുടിയിൽ ആരോ പിടിച്ചു വലിക്കുന്നു എന്നു തോന്നി ഉരുണ്ടെഴുന്നേററു. അയാൾ ഒരു ഘാതകനെപ്പോലെ കയ്യിൽ കത്രികയുമായി നിൽക്കുന്നു. മെത്തയിൽ ആ ഭാരമേറിയ തലമുടിക്കെട്ടു കിടക്കുന്നു. അവൾ തല തപ്പിനോക്കി.

"ഹോ! ദ്രോഹി" അവൾ ആക്രോശിച്ചു. അയാളുടെ തുറുകണ്ണുകൾ കൊലപാതകിയുടേതു പോലെ വട്ടം കറങ്ങിക്കൊണ്ടിരുന്നു. അവൾ പല്ലുകടിച്ചു നിന്നു തുള്ളി.

"അതു നിനക്കു് ആപത്താണു രമണി! ആ തലമുടി. അതു് ഇത്ര സുന്ദരമെന്നു് ഞാൻ ഇന്നാണു കാണുന്നതു്. അതു് പലരേയും ആകർഷിക്കും."

അല്പനേരം നീണ്ടുനിന്ന സാന്ദ്രമായ ഒരു നിശ്ശബ്ദത.

"അതു ഇനിയും വളരും. ആ ഭാഗ്യവാൻ അന്നു് അതിൽ വിരലുകൾ കോർത്തു കളിച്ചുകൊള്ളും."

അവൾ ഒന്നുപൊട്ടിച്ചിരിച്ചു. അവളുടെ മുഖത്തെ നിന്ദ ഒരുത്തനും വർണ്ണിക്കാവുന്നതല്ല. അവൾ അമറി.—

"ഭ...ർത്താ...വു്!!"



# ഒന്നാംസാർ.

## അദ്ദേഹത്തിൻെറ സാഹിത്യഭ്രാന്തു്.

(കയ്യൻ തൈയ്യൂടവിൽ ബി. ഏ. ബി. എൽ)

കഴിഞ്ഞ ലക്കത്തിൽ ഒന്നാംസാറിൻെറ ഔദ്യോഗികജീവിതത്തിലെ ഏതാനും ഭാഗങ്ങളെ പരാമശിച്ചിരുന്നല്ലോ. അദ്ദേഹത്തിൻെറ വിദ്യാഭ്യാസകാലത്തെ പലവീൎയ്യപരാക്രമങ്ങളും വിട്ടുപോയിട്ടുണ്ടു്. ആ കൂട്ടത്തിൽ ഒരൊററ സംഭവംകൂടി രേഖപ്പെടുത്തിക്കൊള്ളട്ടെ. പഠനകാലത്തു് "അസാമാന്യനായ" ഒരുപന്യാസകത്താവു് എന്ന നിലയിൽ സാർ സഹപാഠികളുടെയും അദ്ധ്യാപകന്മാരുടേയും ഉള്ളഴിഞ്ഞ അനുമോദനങ്ങൾക്കു് പാത്രീഭൂതനായിട്ടുണ്ടു്. അദ്ദേഹത്തെ പ്രശസ്തിപീഠത്തിൽ ഉപവിഷ്ടനാക്കിയതു് ഒരൊററ ഉപന്യാസമാണത്രെ.

ആസൂത്രണം തയാറാക്കി ഉപന്യാസം ചമയ്ക്കുന്ന സമ്പ്രദായം ഒരു അദ്ധ്യാപകൻ നമ്മുടെ ഒന്നാംസാറിനെയും അദ്ദേഹത്തിൻെറ സഹപാഠികളെയും അഭ്യസിപ്പിച്ചു. ദൃഷ്ടാന്തമായി സത്യം എന്ന വിഷയമെടുത്തു. സത്യം എന്നാൽ എന്തു്, സത്യം ഉണ്ടായാലുള്ള ഗുണങ്ങൾ, സത്യം ഇല്ലാഞ്ഞാലുള്ള ദോഷങ്ങൾ, സത്യവാദികൾക്കും അസത്യവാദികൾക്കും ഉണ്ടായിട്ടുള്ള അനുഭവങ്ങൾ, എന്നിങ്ങനെ വിഷയവിശകലനം ചെയ്തു് അദ്ധ്യാപകൻ ഉപന്യാസം രചിച്ചു കാണിച്ചു. അനന്തരം സ്നേഹം, ദയ, സ്വരാജ്യസ്നേഹം മുതലായ പല വിഷയങ്ങളെക്കുറിച്ചും കുട്ടികളെക്കൊണ്ടു് ഉപന്യാസം എഴുതിച്ചു. ഗുരുനിർദ്ദേശങ്ങളനുസരിച്ചു തന്നെ നമ്മുടെ ഒന്നാംസാറും എഴുതി രസികൻ ഉപന്യാസങ്ങൾ. മത്സരപ്പരീക്ഷയിൽ തനിക്കു തന്നെ ഒന്നാംസ്ഥാനം ലഭിക്കുമെന്നു് അദ്ദേഹം പ്രവചിച്ചു. "ഗതികെട്ടാൽ പുലി പുല്ലും തിന്നും" ഇതായിരുന്നു മത്സരപ്പരീക്ഷയ്ക്കുള്ള വിഷയം. തന്നെ ജയിക്കാൻ ആരുമില്ലെന്നുള്ള ഉദ്ദേശത്തോടുകൂടി സാർ എഴുത്തു തുടങ്ങി. അനവധി കടലാസുകൾ നിറച്ചു. ഒരുദിവസം ഒരു ഊറിയ ചിരിയോടുകൂടി "ഏററവും നല്ല ഉപന്യാസം" എന്നു പറഞ്ഞുകൊണ്ടു് പരീക്ഷകൻ അതു ക്ലാസ്സിൽ വായിച്ചു. അട്ടഹാസങ്ങളും കൂക്കുവിളികളും മുഴങ്ങി. ഗതി കെട്ടാൽ പുലി പുല്ലും തിന്നും എന്നു് തലക്കെട്ടെഴുതിയിട്ടു് ഒന്നാംസാർ ഭംഗിയായി ഒരു ആസൂത്രണം ചമച്ചിരുന്നു. ൧, പുലി പുല്ലു തിന്നുന്നതു് എന്തുകൊണ്ടു്? ൨, പുല്ലു തിന്നുന്നതുകൊണ്ടുള്ള ഗുണങ്ങൾ. ൩, തിന്നാഞ്ഞാലുള്ള ദോഷങ്ങൾ. ൪, ഏതെല്ലാം പുല്ലുകളാണു് പുലി തിന്നുന്നതു്. എന്നിങ്ങനെ ഒരു പത്തുപതിനഞ്ചു്!! അതിനുശേഷം കടിച്ചാൽ പൊട്ടാത്ത പദങ്ങൾ ചേർത്തിണക്കി ഒരു നെടുങ്കൻ പ്രബന്ധം. 'മാർജ്ജാരവർഗ്ഗപ്രമുഖന്മാരായ സിംഹം വ്യാഘ്രം മുതലായ വന്യമൃഗശ്രേഷ്ഠ (ഷ്ഠ എന്നല്ല സാർ എഴുതുന്നതു്) ന്മാരേക്കാൾ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനം പുലിക്കും അടവികളിൽ ആയത്തമായിട്ടുണ്ടു്.................................

പുലിയുടെപ്രധാനഭക്ഷണം പുല്ലുവയ്ക്കോലും മാണെന്നു് ജഗൽ പ്രസിദ്ധമാണല്ലോ...

.........തൃണഭോജനംകൊണ്ടുള്ള പ്രധാന ഗുണം ആ മൃഗശ്രേഷ്ഠൻെറ കുക്ഷിസാപൂൎണ്ണമാകുമെന്നുള്ളതു തന്നെ............പുലി തൃണഭോജനം ചെയ്യാതിരുന്നാൽ അദ്ദേഹത്തിനു് ക്ഷുൽപീഡയുണ്ടാകുമെന്നുള്ളതു് സുവിദിതമാണല്ലോ." ഇങ്ങനെ അനവധി പേജുകൾ എഴുതിയിട്ടു് സാർ ഒരു ഗുണപാഠവും കണ്ടുപിടിച്ചു. "പുല്ലു് അത്യന്തം ആരോഗ്യപ്രദമായ ഒരു ഭക്ഷണപദാൎത്ഥമാണെന്നു് ഈ മൃഗശ്രേഷ്ഠൻ നമ്മെ ഉൽബോധിപ്പിക്കുന്നു." സഹപാഠികളുടെ കൂക്കുവിളി ഒട്ടവസാനിച്ചപ്പോൾ അദ്ധ്യാപകൻ പറഞ്ഞു. "നമ്മുടെ (ഇന്നാർ) പുല്ലു തിന്നാത്തതു് കന്നുകാലികളുടെ ഭാഗ്യമെന്നേ പറയാനുള്ളു.

ചെറുപ്പകാലം മുതലേ നമ്മുടെ ഒന്നാംസാർ ഒരു സാഹിത്യപ്രണയിയാണു്. എപ്പോഴും നല്ല ഭാഷയിലെ സംസാരിക്കാവൂ; എഴുതാവൂ എന്നൊക്കെ നിഷ്ഠയുള്ള കൂട്ടത്തിലാണു് അദ്ദേഹം. മലിനമായ ഗ്രാമ്യഭാഷ എല്ലാവരും വജ്ജിക്കേണ്ടതാണെന്നും ഓരോ വ്യക്തിയും സംസ്കൃതസങ്കല്പിതമായ തനിസാഹിത്യം തന്നെ സംസാരത്തിലും എഴുത്തുകുത്തിലും പ്രയോഗിക്കേണ്ടതാണെന്നും അങ്ങിനെ ഓരോരുത്തരും ദൃഢനിശ്ചയം ചെയ്തെങ്കിൽ മാത്രമേ കൈരളി പുഷ്ടിപ്പെടുകയുള്ളു എന്നും മററുമാണു് ഒന്നാംസാറിൻെറ അഭിപ്രായം. അദ്ദേഹം അങ്ങിനെതന്നെ പ്രവൎത്തിക്കുന്നുമുണ്ടു്.

സാറിനെ സാഹിത്യഭ്രാന്തു് ബാധിച്ചതു് ഉദ്യോഗലബ്ധിക്കു ശേഷമാണെന്നു തോന്നുന്നു; ഒരു ദിവസം അതിരാവിലെ അദ്ദേഹത്തിൻെറ വൃദ്ധനായ അച്ഛൻ മൂടിപ്പുതച്ചു് തീയും കാഞ്ഞുകൊണ്ടിരിക്കുമ്പോൾ സാർ കയറിച്ചെന്നു് പറയുകയാണു്. "ഹേ പിതാവേ ഈദൃശമായ ഒരു സുപ്രഭാതത്തിൽ വഹ്നിതാപമേററുകൊണ്ടു് അലസനായിരിക്കുന്നതു് ഏററവും അനഭിലഷണീയംതന്നെ" വയസ്സൻ കാൎയ്യമൊന്നും ഗ്രഹിക്കാതെ പുത്രനെ മിഴിച്ചുനോക്കി. അയാൾ പറഞ്ഞതെന്തെങ്കിലുമാകട്ടെ; ഹേ പിതാവേ എന്നുള്ള സംബോധനയാണു് വൃദ്ധനു തീരെ രസിക്കാഞ്ഞതു്. പട്ടിണിയും പ്രയാസവും സഹിച്ചു് മകനെ വിദ്യാഭ്യാസം ചെയ്യിച്ചാൽ അയാൾക്കു് ഉദ്യോഗം കിട്ടുമ്പോൾ സ്വർഗ്ഗസുഖം അനുഭവിക്കാമെന്നു വിചാരിച്ചിരുന്ന വൃദ്ധനു് പുത്രൻെറ പതിവില്ലാത്ത സംബോധന കേട്ടപ്പോൾ അളവററ കോപവും താപവും ഉണ്ടായി. അയാൾ വടിയും ഓങ്ങിക്കൊണ്ടു് ചാടി. "എടാ ധിക്കാരീ അത്രയ്ക്കായോ." ഒഴിഞ്ഞുമാറിയതുകൊണ്ടു് സാറിനു് വടിയുടെ രുചി അറിയേണ്ടിവന്നില്ല. അദ്ദേഹം തൻെറ സാഹിത്യസേവനം തുടരുകതന്നെ ചെയ്യുന്നു.

സ്നേഹിതന്മാരുമായി സംഭാഷണം നടത്തുമ്പോഴും സ്വപത്നിയുമായി സ്വൈരസല്ലാപം ചെയ്യുമ്പോഴും, ഒന്നാന്തരം ഗീൎവ്വാണം തന്നെയാണു് സാർ ഉപയോഗിക്കുന്നതു്. "സുഹൃത്തേ, സഖാവേ, മിത്രമേ" എന്നൊക്കെയാണു് അദ്ദേഹം സ്നേഹിതരെ സംബോധന ചെയ്യുന്നതു്. സാറിൻെറ സാഹിത്യധോരണി "ആസ്വദിക്കാൻ" ആയിത്തന്നെ ചിലർ അടുത്തുകൂടാറുണ്ടു്. പക്ഷെ, അവർ ഉള്ളുകൊണ്ടു ചിരിക്കുന്നതും മാറിനിന്നു് സാറിനെ പരിഹസിക്കുന്നതും ആസരസ്വതീ ഭക്തൻ അറിയുന്നതേയില്ല. വീട്ടിലുള്ള കൊച്ചുകുട്ടികൾപോലും 'ദൂഷിച്ചഗ്രാമ്യഭാഷ' ഉപയോഗിക്കാൻ അദ്ദേഹം അനുവദിക്കുന്നതല്ല. നാക്കു തിരിയാത്ത പിഞ്ചുപൈതങ്ങൾ വല്ലവരും "അമ്മിഞ്ഞി" എന്നോ "ഉമ്മാക്കാൻ" എന്നോ വല്ലതും പറഞ്ഞുപോ

യാൽ ഉടനെ സാർ തെററുതിരുത്തുകയായി. "ഹേ, തെററ്, തെററ്, അങ്ങനെ പറയരുത്. സ്തനം എന്നു പറയൂ." അല്ലെങ്കിൽ "ഭ്രതം എന്നു പറയൂ." സാറിൻെറ സരസ്വതീ പ്രണയം!

ഒന്നാംസാർ പല സമ്മേളനങ്ങളിലും പ്രസംഗിച്ചിട്ടുണ്ട്. മററാരും പറഞ്ഞിട്ടില്ലെങ്കിലുംതാൻ അദ്വിതീയനായ ഒരു പ്രാസംഗികൻതന്നെ ആണെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. ഒരിക്കൽ ഒരു സ്ത്രീസമാജത്തിൽ അദ്ദേഹം പ്രസംഗിക്കുന്നതു കേൾക്കാൻ ഇടയായി. "എട്ടും പൊട്ടും തിരിയാത്ത" കുറെ നാടൻ പെണ്ണുങ്ങളുടെ സമ്മേളനമായിരുന്നു അത്. ആ പച്ചക്കോട്ടും ധരിച്ച് വലിയ ഇഡ്ഡലിപോലെയുള്ള റിസ്ററുവാച്ച് എല്ലാവരും കാണത്തക്കപോലെ കൈത്തണ്ടിയിൽ തൂക്കിയിട്ടുകൊണ്ട് സാർ പ്രസംഗം തുടങ്ങി. "അംഗനാരത്നങ്ങളെ" എന്നുള്ള സാറിൻെറ പ്രാരംഭം കേട്ടപ്പോഴെ സദസ്യരെല്ലാം വായും പിളന്ന് കണ്ണും മിഴിച്ച് അത്ഭുതപരതന്ത്രരായി ഇരിപ്പായി. കടഞ്ഞെടുത്ത സംസ്കൃത പദങ്ങൾതന്നെ കൂട്ടിയിണക്കി സാർ പ്രസംഗം തുടന്നു. സോവിയററ്—ജമ്മൻ ബന്ധം, പശ്ചിമസമരമുഖം, അമേരിക്കൻ നിഷ്പക്ഷതാനിയമം, ഇൻഡ്യൻ സ്വാതന്ത്ര്യ പ്രശ്നം മുതലായ ഗൌരവവിഷയങ്ങളും, ഹിററ്ലർ, ചേംബർലയിൻ, സ്റ്റാലിൻ, മുതലായ രാഷ്ട്രീയ നേതാക്കന്മാരും അദ്ദേഹത്തിൻെറ പ്രസംഗത്തിൽകിടന്നു കുഴഞ്ഞുമറിയുന്നു. സദസ്യരുടെ അമ്പരന്ന നോട്ടം കണ്ടാലറിയാം ഇതൊക്കെ അങ്ങാടി മരുന്നാണോ പച്ചമരുന്നാണോ എന്നുപോലും അവക്കു രൂപമില്ലെന്നും ഒരക്ഷരം അവക്കു തിരിയുന്നില്ലെന്നും. ഒന്നൊന്നരമണിക്കൂർ നേരത്തെ കുണ്ഠക്ഷോഭത്തിനുശേഷം പാലുകുടിച്ച പൂച്ച ചുണ്ടുനക്കി രസിക്കുന്നതുപോലെ യോഗത്തിൽനിന്നു പുറത്തുചാടി മാറിനിന്ന് തൻെറ ഓരോ മൊഴികളും ഓത്ത് അദ്ദേഹം ആനന്ദിക്കുവാൻ തുടങ്ങി. ആ മുഖത്തെ കൃതാർത്ഥത ഒന്നു കാണേണ്ടതുതന്നെയായിരുന്നു. ഒരു സ്നേഹിതനോട് സാർ പറയുകയാണ്, "പ്രസംഗം പൊടിപൊടിപ്പനായിരുന്നു എന്ന് എനിക്കു തന്നെ അറിയാം പക്ഷേ ഈ കഴുതകൾക്ക് അതു മനസ്സിലായിക്കാണുമോ എന്തോ" ആരാണ് കഴുത, സാറോ സദസ്യരോ?" സാറിന് ഒരു സ്വഭാവമുണ്ട് എവിടെ പ്രസംഗിക്കുവാൻ പോയാലും താൻ മുൻപ് പ്രസംഗിച്ചിട്ടുള്ള സന്ദർഭങ്ങളെയെല്ലാം ഉദ്ധരിച്ചുകൊണ്ട് ഒരു മുഖവുര തട്ടിമൂളിക്കും. മുഖവുര മുക്കാലേ അരയ്ക്കാലും ശേഷം പ്രകൃതം. ഒരു പ്രസംഗവേളയിൽ "പരേതനായ അദ്ധ്യക്ഷരേ, നസ്രാണികളെ, നായന്മാരെ, മഹതീമഹാന്മാരെ, കോഴഞ്ചേരിക്കാരെ എന്ന് അദ്ദേഹം സംബോധന ചെയ്തതായി കേട്ടുകേൾവിയുണ്ട്. വാസ്തവം അറിഞ്ഞുകൂടാ.

ഒന്നാംസാറിൻെറ വീട്ടിൽ കൌപീനമാത്രധാരിയായ ഒരു ബാലൻ വേലയ്ക്കു നിൽക്കുന്നുണ്ട്. അവനോടും നമ്മുടെ സാർ തനിസാഹിത്യം മാത്രമേ പ്രയോഗിക്കാറുള്ളു. "ഹേ ബാലാ, മഠയ ശിരോമണീ, താവക അപരാധങ്ങൾ അക്ഷന്തവ്യങ്ങളും ബഹുലങ്ങളുമായിരിക്കുന്നു. അവയെ ആവത്തിക്കുന്നപക്ഷം ഭവാൻ കഠിനശിക്ഷകൾക്കു പാത്രീഭൂതനാകുമെന്ന് ഇതാ താക്കീതു നൽകിക്കൊള്ളുന്നു."

പാഠശാലയിലും ഒന്നാംസാറിൻെറ രീതി ഇതിൽനിന്നും ഒട്ടും വ്യത്യസ്തമല്ല. നാലാംക്ലാസിലും മററും ഒന്നാംതരം സംസ്കൃതപ്രഭാഷണങ്ങളാണ് അദ്ദേഹം തട്ടിമൂളിക്കുന്നതു്. കൊച്ചു കുട്ടികൾക്കു പദങ്ങളുടെ അത്ഥം പറഞ്ഞുകൊടുക്കുന്നതാണ് ഏററവും വിചിത്രം. പാന്ഥൻ=അദ്ധ്വഗൻ. കാഠിന്യം=ഉഗ്രത. അഗ്രം=ശീർഷം; ഈ വിധത്തിലാണ് സാറിൻെറ പോക്ക്. ചില്ലറ പദ്യങ്ങളും മററും വ്യാഖ്യാനിച്ചുകൊണ്ട് അദ്ദേഹം ക്ലാസ്സിൽ പ്രസംഗിക്കുന്നതുകേട്ടാൽ മലയാളം ഐച്ഛികവിഷയമായി എടുത്തിട്ടുള്ള എം. എ. വിദ്യാത്ഥികളാണോ അവിടെയിരിക്കുന്നതെന്ന് ആക്കും തോന്നിപ്പോകും. "ഹേ വിദ്യാത്ഥീ, ഹേ അദ്ധ്യേതാവേ" എന്നൊക്കെയാണ് സാർ കുട്ടികളെ സംബോധന ചെയ്യാറുള്ളത്. മററുള്ള അദ്ധ്യാപകന്മാക്കും ഒന്നാംസാറിനെ വളരെ ഭയമാണ്; കാരണം അദ്ദേഹം എപ്പോഴും റൂളിൻെറ മുനയ്ക്കു നിൽക്കുന്ന ഒരു മനുഷ്യനാണ്. വിദ്യാഭ്യാസകോഡ് മുഴുവൻ അദ്ദേഹത്തിന് നാവിൽ പാഠമാണ്. 'കോഡ്, ൩൭–ാം വകുപ്പു പ്രകാരം നിങ്ങളുടെ അപേക്ഷ അനുവദനീയമല്ല. കോഡനുസരിച്ച് താങ്കൾ മന്ദഹസിച്ചതു് അനുചിതമായിരിക്കുന്നു' എന്നിപ്രകാരം എഡ്യുക്കേഷൻ കോഡിനെ അടിസ്ഥാനമാക്കിയെ അദ്ദേഹം സഹയദ്ധ്യാപകന്മാരോടു സംസാരിക്കാറുള്ളൂ.

ഒരിക്കൽ ഞാൻ സാറിനോടു ചോദിച്ചു. 'സാറെ നിങ്ങളുടെ സഹോദരിയുടെ വിവാഹം അടുത്തില്ലെ. ആവശ്യത്തിന് കറിക്കാകളും മററും കിട്ടിയോ" എന്ന്. സാർ ഞെളിഞ്ഞുനിന്നുകൊണ്ട് തുടങ്ങി. "സഖാവേ, ഭാരതഭൂമിയുടെ നന്ദനോദ്യാനമായി പരിലസിക്കുന്ന, ഈ ധമ്മഭൂമിയിൽ ഫലമൂലാദികൾ നിഷ്പ്രയാസം ലഭിക്കുന്നതാണെന്ന് താങ്കൾ ഇതേവരെ ഗ്രഹിച്ചിട്ടില്ലെ? മമഭവനാന്തികെയുള്ള കദളീവനത്തിൽ—" മറുപടി പൂത്തിയാകുന്നതിനു മുമ്പേ ഞാൻ എൻെറ ജീവനുംകൊണ്ടു കടന്നു എന്നു പറഞ്ഞാൽ മതിയല്ലൊ.

—(*)—

## പുസ്തകാഭിപ്രായം.

### വാർദ്ധാവിദ്യാഭ്യാസ പദ്ധതി.

ഗ്രന്ഥകാരൻ. മാത്യു. എം. കുഴിവേലി
ബി. എ. എൽ. ററി.
വില അണ. ൮.

ഉത്തമമായ വിദ്യാഭ്യാസത്തിന്റെ പരമപ്രയോജനം യഥാർത്ഥമായ ഹൃദയ സംസ്ക്കരണമാണു്. ഇന്നു നിലവിലിരിക്കുന്ന വിദ്യാഭ്യാസസമ്പ്രദായം, ബുദ്ധിശക്തിയെ വികസിപ്പിക്കുന്നതിനൊപ്പം ഹൃദയത്തെ സംസ്ക്കരിക്കുന്നില്ല എന്നു ചിന്തകന്മാർ അഭിപ്രായപ്പെടുന്നു. സർവ്വപ്രധാനമായ ഈ ന്യൂനത പരിഹരിക്കണമെങ്കിൽ വിദ്യാഭ്യാസസമ്പ്രദായത്തിനു് ഒരു സമൂലപരിവർത്തനം വരുത്താതെ കഴിയുകയില്ല. വിദ്യാഭ്യാസവിചിന്തകന്മാരെ വിഷമിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു ഗഹനപ്രശ്നമാണിതു്.

ഇന്ത്യയിൽ, ഇംഗ്ലീഷുഭരണാധികാരികളാൽ രൂപവൽക്കരിക്കപ്പെട്ട വിദ്യാഭ്യാസപദ്ധതി, പാശ്ച്യാത്യസാഹിത്യവും ശാസ്ത്രങ്ങളും പ്രചരിപ്പിക്കണമെന്നുള്ള അഭിലാഷത്തിൽ അടിയുറച്ചു നിൽക്കുന്നതാണെന്നുള്ളതിനു സംശയമില്ല. ഏതു രാജ്യത്തും വിദ്യാഭ്യാസത്തിന്റെ മൗലികസിദ്ധാന്തം ഒന്നുതന്നെയാണെന്നിരുന്നാലും അവയെ പ്രയോഗിച്ചു പ്രയോജനപ്പെടുത്തുന്ന രീതിയിൽ ദേശകാലോചിതങ്ങളായ ചില വ്യതിയാനങ്ങൾ അത്യന്താപേക്ഷിതമായി വരും. ആകയാൽ ഇന്ത്യയിലെ വിദ്യാഭ്യാസം കേവലം വൈദേശികമായ ഒരു 'ചട്ടക്കൂട്ടിൽ' ഒതുങ്ങിയിരിക്കാൻ പാടുള്ളതല്ല. ഈ വാസ്തവം മനസ്സിലാക്കിയ ഭാരതത്തിലെ ദേശഭക്തന്മാർ ദേശീയ വിദ്യാഭ്യാസം എന്നുള്ള മുറവിളി മുഴക്കുവാൻ തുടങ്ങിയിട്ടു കാലം കുറെക്കഴിഞ്ഞു. ഇതിന്റെ പ്രത്യക്ഷലക്ഷ്യങ്ങളാണു്, ശാന്തിനികേതനം, സബർമതിആശ്രമം, ഗുജറാത്ത് വിദ്യാപീഠം മുതലായ സ്ഥാപനങ്ങൾ.

'വാർദ്ധാവിദ്യാഭ്യാസപദ്ധതി' എന്നൊരു ശബ്ദം കുറച്ചുകാലമായി നമ്മുടെ ചെവികളിൽ മുഴങ്ങുന്നുണ്ടു്. വിശ്വവന്ദ്യനായ മഹാത്മാഗാന്ധിയുടെ ഹൃദയരത്നാകാരത്തിൽ വിളഞ്ഞ ഒരു വിശിഷ്ടരത്നമാണിതു്. മറെറാരു വിധത്തിൽ പറഞ്ഞാൽ, "ശാരീരികവും, മാനസികവും, ആദ്ധ്യാത്മികവും ആയി മനുഷ്യനിലും ശിശുവിലും ഉള്ള ഉത്തമാംശങ്ങളെ വ്യാപകമായി നിർഗ്ഗമിപ്പിക്കുകയാകുന്നു വിദ്യാഭ്യാസം" എന്നുള്ള ആശയത്തിന്റെ രൂപവികാസമാകുന്നു വാർദ്ധാപദ്ധതി. ഈ പദ്ധതിയുടെ സാമാന്യസ്വരൂപമെന്തെന്നു് ആംഗലഭാഷാനഭിജ്ഞരായ മലയാളികളെ മനസ്സിലാക്കുന്നതിനു ശ്രീമാൻ മാത്യു. എം. കുഴിവേലി അവർകൾ ആഗ്രഹിച്ചതിന്റെ മനോരഞ്ജകമായ ഫലമാണു പ്രകൃതഗ്രന്ഥം. ഭാരതീയ വിദ്യാഭ്യാസം, വാർദ്ധാപദ്ധതി, മഹാത്മജിയുടെ വിദ്യാഭ്യാസാദർശങ്ങൾ, വാർദ്ധാപദ്ധതിയുടെ മൗലികതത്വങ്ങൾ, അധ്യാപകന്മാർ എന്നിങ്ങനെ അഞ്ചദ്ധ്യായങ്ങളിൽ, ഈ ഗുരുതരമായ വിഷയത്തെ വിഭജിച്ചു വിവരിച്ചിരിക്കുന്നു.

വാർദ്ധാപദ്ധതിയേപ്പററി അറിയാനാഗ്രഹിക്കുന്ന അദ്ധ്യാപകന്മാർക്കും സാമാന്യജനങ്ങൾക്കും ഏറ്റവും ഉപയോഗപ്രദമായ ഒരു പ്രസിദ്ധീകരണമാണിതെന്നു പറയാൻ ഞങ്ങൾക്കു സന്തോഷമുണ്ടു്. ഈ പദ്ധതിയുടെ മൂലരൂപമായി മഹാത്മജി വാർദ്ധാകാൺഫ്രൻസിൽ ചെയ്ത പ്രസംഗത്തിന്റെ പ്രധാന ഭാഗങ്ങളും ഇതിൽ ഉദ്ധരിച്ചിരിക്കുന്നു. ഏതദ്വിഷയകമായി, ഇംഗ്ലീഷിൽ ചിന്നിച്ചിതറിക്കിടക്കുന്ന പ്രബന്ധശകലങ്ങളെ തേടിപ്പിടിച്ചു സമാഹരിക്കുന്നതിൽ ഗ്രന്ഥകാരൻ ചെയ്തിട്ടുള്ള ശ്രമം പ്രശംസിനീയംതന്നെ.

ഈ ഗ്രന്ഥത്തിലെ വാക്യരീതി പ്രായേണ നിർദ്ദോഷവും ലളിതവുമായിരിക്കുന്നു. വിദ്യാർത്ഥികളുടെ ശ്രേയസ്സിനെ കാംക്ഷിക്കുന്ന ഏതൊരാളും ഈ അമൂല്യമായ പ്രസിദ്ധീകരണത്തെ സ്വാഗതം ചെയ്യുമെന്നാണു ഞങ്ങളുടെ വിശ്വാസം.

—*—

## ചിരി-സിദ്ധൗഷധം

### ആരോഗ്യത്തിനും ആയുർദൈർഘ്യത്തിനും.

അയാൾ അന്നു രാത്രിയും വളരെ താമസിച്ചേ വീട്ടിൽ വന്നുള്ളു. ഭാര്യക്കറിയാമായിരുന്നു ഇയാൾക്കു ഭൂതങ്ങളിലും പ്രേതങ്ങളിലും വലിയ വിശ്വാസമായിരുന്നെന്നു്. വിളക്കുകളെല്ലാം അണച്ചു് തലവഴിയെ ഒരു വെള്ളവസ്ത്രം മൂടിപ്പുതച്ചു് അവൾ വാതുക്കൽ ചെന്നു നിലയായി. അയാൾ കടന്നു വരുന്നതുകണ്ടു് അവൾ വല്ലാത്ത സ്വരത്തിൽ പറഞ്ഞു:- 'അകത്തു കടക്കരുതു്.' ഞാൻ ഭദ്രകാളിയാണു്.'

അയാൾ ഒന്നു ഞെട്ടി, പറഞ്ഞു- 'ദൈവമെ' എന്റെ ഭാഗ്യം! ഞാൻ വിചാരിച്ചു എന്റെ ഭാര്യയാണെന്നു്.'

*  *  *  *

മജിസ്രേട്ടു്-ഹേ! നിങ്ങളുടെ മകൻ മൈനറാണു്; എങ്കിലും എന്റെ മുമ്പിൽ മോഷണക്കുററം ചുമത്തി ആറാമത്തെ പ്രാവശ്യമാണു് പോലീസുകാർ കൊണ്ടുവരുന്നതു്. അവനു നിങ്ങൾ നല്ലവഴി പറഞ്ഞുകൊടുക്കാത്തതെന്തു്.?

കുട്ടിയുടെ അച്ഛൻ,-പൊന്നെജമാനനെ; എത്രയോ പ്രാവശ്യം ഞാൻ പറഞ്ഞിട്ടും ആ കഴുത പോലീസിനു പിടി കൊടുക്കുന്നു.

*  *  *  *

'നീ ഇന്നലെ കാണിച്ച അധികപ്രസംഗത്തിനു നിന്റെ അച്ഛൻ നിന്നെ അടിച്ചില്ലേ?'

'ഇല്ല, അച്ഛൻ പറഞ്ഞു എന്നെ അടിക്കുന്നതുകൊണ്ടു് എനിക്കു വേദന ഉണ്ടാകുന്നതിനേക്കാൾ കൂടുതൽ വേദന അച്ഛനുണ്ടാകുമെന്നു്'

'നിന്റെ അച്ഛൻ വളരെ സ്നേഹമുള്ള ആളാണല്ലോ'

'അതുകൊണ്ടല്ല; അച്ഛന്റെ വലതുകൈ വാതം മൂലം തളൎന്നു കിടക്കുകയാണു്.'

'ഏയ്! നിങ്ങൾ എന്റെ തൊപ്പിയുടെ പുറത്താണിരിക്കുന്നതു്'

'എന്തു്! നിങ്ങൾക്കും പോകാൻ ധൃതിയായോ?'

*  *  *  *

കുട്ടികളുടെ സ്വഭാവം സൂക്ഷിക്കുന്നതിൽ ഞാൻ വളരെ ശ്രദ്ധിക്കുന്നുണ്ടു്. ഞാനും ഭർത്താവും ആയി വഴക്കുണ്ടാകുമ്പോൾ ഒക്കെ കുഞ്ഞുങ്ങളെ വെളിയിൽ അയച്ചു കളയും.'

'അതാണു നിങ്ങളുടെ കുട്ടികളെ എപ്പോഴും ആ മൈതാനത്തിൽ കാണുന്നതു്.'

*  *  *  *

ഭർത്താവു്-'യുവതികൾ അറിഞ്ഞിരിക്കേണ്ട തത്വങ്ങൾ' എന്ന പുസ്തകം നീ നമ്മുടെ മകൾക്കു കൊടുത്തുവോ?

ഭാര്യ- ഉവ്വു്. അവൾ അതിൽ പത്തു പന്ത്രണ്ടു സ്ഥലത്തു പിശകുകൾ കണ്ടുപിടിക്കുകയും, രണ്ടു് അദ്ധ്യായം കൂടുതൽ ചേൎക്കാനുള്ള വിവരങ്ങൾ എഴുതി ഗ്രന്ഥകർത്താവിനയയ്ക്കുകയും ചെയ്തു.

×  *  ×  *

ജഡ്ജി-നിനക്കു മൂന്നുമാസത്തെ തടവുശിക്ഷ വിധിച്ചിരിക്കുന്നു.

പ്രതി-സങ്കടമാണേ. ഞാൻ വിവാഹിതനാണേ!.

ജഡ്ജി- ശരി. ആറുമാസം.

പ്രതി-ഒരുകൊല്ലമെങ്കിലുമാക്കിയില്ലെങ്കിൽ യജമാനനേ! ഞാൻ വിഷമിച്ചുപോകും.

×  ×  ×  ×

'അപ്പൂപ്പനെത്ര വയസ്സായി'

'നൂററിയൊന്നു കുഞ്ഞേ!'

'കളിയാക്കാതെ. 101 പനിയുടെ ഡിഗ്രി കണക്കാണല്ലോ'.

# ഡാക്ടർ എ. ഗോപാലപിള്ള

എൽ. ഐ. എം. (മദ്രാസ്സ്)

ഫിസിഷൻ & സർജ്ജൻ. തൊടുപുഴ — തിരുവിതാംകൂർ.




# സ്ത്രീകളുടെ മഹാഭാഗ്യം!!

## സിദ്ധഗർഭാമൃതം.



ഗർഭപാത്രസംബന്ധമായ രോഗങ്ങളാലും (Uterine diseases) ആർത്തവസംബന്ധമായ ക്രമക്കേടുകളാലും ദുരന്തദുരിതമനുഭവിക്കുന്ന സ്ത്രീകൾക്കു ഒരു വലിയ അനുഗ്രഹം! എല്ലാവിധരക്തക്ഷയത്തിലും രക്തസ്രാവത്തിലും All forms of Haemorrhages & bloodlessness വിശേഷിച്ചു ഗർഭിണികളെ പ്രസവത്തിനു മുൻപും പിൻപും ബാധിക്കാറുള്ള രക്തക്ഷയം, പാണ്ഡു, വിളർച്ച Bloodlessness & anaemic conditions വിഷമജ്വരം, രക്തസ്രാവം, യോനിസ്രാവം; ഇവയ്ക്കും പററിയ സിദ്ധൗഷധമാകുന്നു. അത്യാർത്തവം, വേദനയോടുകൂടിയ ആർത്തവം, രക്തപിത്തം, മുതലായവയിൽ അത്യന്തം ഫലപ്രദം. ഋതുകാലം സമീപിച്ചിരിക്കുന്നതും രക്തപ്രസാദം തീരെ ഇല്ലാതിരിക്കുന്നതുമായ പെൺകുട്ടികൾക്കു ഓജസ്സും ആർത്തവ ശുദ്ധിയും ഉണ്ടാക്കുന്നതിനു മററു ഔഷധങ്ങൾ തേടി പോകേണ്ടതില്ലാ. സ്ത്രീപുരുഷഭേദമെന്ന്യേ ഉപയോഗിക്കാവുന്ന ഈ ദിവ്യൗഷധം അനേകം പച്ചമരുന്നുകളും അമൂല്യമൂലികളും ഉരുക്കുഭസ്മവും പ്രത്യേകരീതിയിൽ തയ്യാർചെയ്തു ചേർത്തു പാകപ്പെടുത്തിയിരിക്കുന്നു.

൧൬ ഔൺസു കുപ്പി ൧-ക്കു വില ൨ രൂ. ൨൪ ഔൺസു കുപ്പി ൧-ക്കു വില ൨ രൂ. ൧൨ ണ.

N. B. ഈ സിദ്ധഗർഭാമൃതം ൬ മാസക്കാലത്തേക്കു യഥാക്രമം കുപ്പി ൧-ക്കു ൪-൦ ൮-൦ അണ വീതം കുറച്ചു വിൽക്കപ്പെടും.

കുട്ടികളുടെ ആരോഗ്യം! മാതാവിന്റെ സൌഭാഗ്യം!!

## കരപ്പൻ ഗുളിക.

ഇതു കൈകണ്ട സിദ്ധൌഷധമാണെന്നു ഉറപ്പുതരുന്നു!

തീക്കരപ്പൻ, കുഴിക്കരപ്പൻ, തുടങ്ങിയ ൧൮ തരം കരപ്പനും തത്സംബന്ധമായ അജീർണ്ണം, ഛർദ്ദി, പനി, നീരു, ചൊറി, ചിരങ്ങു, മലമൂത്ര തടസ്സം മുതലായവയ്ക്കും ഒരു ദിവ്യൗഷധം. കൂടാതെ ബാലപീഡ, ബാലഗ്രഹണി, ശൂല മുതലായ ബാല്യകാലത്തിലെ മിക്ക രോഗങ്ങളേയും ശമിപ്പിച്ചു ഈ ഗുളിക പൂർണ്ണസുഖത്തെ കൊടുക്കുന്നു. അരുചിയില്ലാത്തതും ജീരകവെള്ളത്തിലോ ശുദ്ധജലത്തിലോ മോരിലോ ഈ ഗുളികസേവിക്കാവുന്നതുമാണു.

൨൫ ഗുളിക അടങ്ങിയ കുപ്പി ൧-ക്കു ൮ ണ. ൱ ഗുളിക അടങ്ങിയ കുപ്പി ൧-ക്കു ൧൪ ണ.

ഒരു കുപ്പി! ഒരു വൈദ്യൻ!!

## സിദ്ധതൈലം.

എല്ലാവിധമുറിവുകളും കരപ്പനും അർശസ്സും സംബന്ധിച്ചുള്ള ചൊറി ചിരങ്ങുകളും പുഴക്കടി കുഴിനഖം നീക്കെട്ടു ചെവിപ്പൊട്ടു മുതലായതുകളും വ്രണം, പൊള്ളൽ, പലവിധ ശരീരവേദന എന്നിതുകളും ഈ തൈലം നിശ്ശേഷം മാററുന്നു.

൧ ഔൺസുകുപ്പി ൧-ക്കു ൬ ണ. ൪ ഔൺസുകുപ്പി ൧-ക്കു ൧ രൂ. ൪ ണ.

മേല്പറഞ്ഞ ഔഷധങ്ങൾ ഡാക്ടറന്മാർ, വക്കീലന്മാർ തുടങ്ങിയ പല മഹതീമഹാന്മാരുടേയും വിലയേറിയ സർട്ടിഫിക്കററു ലഭിച്ചിട്ടുള്ളതാകുന്നു.

കൂടാതെ എല്ലാവിധ ആയുർവ്വേദ ഔഷധങ്ങളും മിതമായ വിലയ്ക്കു ഇവിടെ വിൽക്കാനുണ്ടു. മൊത്തക്കച്ചവടക്കാർക്കും ഏജൻറന്മാർക്കും കമ്മീഷൻ കൊടുക്കുന്നതാണു.

ബൃഹൽ കസ്തൂര്യാദിഗുളിക ഡസൻ ൧-ക്കു ൧ രൂ. ൧൨ ണ. കസ്തൂര്യാദിഗുളിക ഡസൻ ൧-ക്കു ൧൪ ണ.

## ഒരിക്കൽ പരീക്ഷിക്കുവിൻ!!

THE BHASHA POSHINI.

THE OLDEST AND THE MOST WIDELY CIRCULATED

ILLUSTRATED MONTHLY ON THE WEST COAST

# ഭാഷാപോഷിണി

ചിത്രമാസിക.



## വരിസംഖ്യ.

| | | |
|---|---|---|
| [illegible] | ൩ | ൪ |
| ഒരാണ്ടത്തേക്കു് | ൧ | ൮ |
| ഒററപ്രതിക്കു് | | ൨ |

## പരസ്യക്കൂലി.

| | |
|---|---|
| ഒരു പ്രാവശ്യം മുഴുവൻ പേജ് | ൧൦ ൩ |
| അരപ്പേജ് | ൬ |
| കാൽ പേജ് | ൩ |
| ൧൨ പ്രാവശ്യം മുഴുവൻ പേജ് | ൧൦൦ |
| " അര പേജ് | ൬൦ |

മാനേജർ, ഭാഷാപോഷിണി

പുളിക്കീഴ്—തിരുവല്ലാ

തിരുവിതാംകൂർ

Printed and Published by K. C. Itty at the Bhagyodayam Press, Pulikeezh, Thiruvalla.